# മലങ്കര ഇടവക പത്രിക

പുസ്തകം ൧൩ | [illegible] | ലക്കം ൫

## അംഗ്ലിയാസഭ.

ഈ തലവാചകത്തിൽ കഴിഞ്ഞ മലയാളമിത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഉപന്യാസത്തിലും അതിനെ തുടൎന്നുതന്നെ വേറൊരു ഭാഗത്തു ചേൎത്തിട്ടുള്ള സൂചനകളിലും മിത്രം ഇടയ്ക്കിടെ ഞങ്ങളെ ശകാരിച്ചിരിക്കുന്നു. അംഗ്ലിയാസഭയിലെ കക്ഷിഭേദങ്ങളെക്കുറിച്ചും ഉപദേശാചാരങ്ങളെക്കുറിച്ചും വായനക്കാരെ തെറ്റായി ധരിപ്പിക്കുന്നു എന്നാണ് ഞങ്ങളുടെമേലുള്ള ചാൎജ്ജ്. അംഗ്ലിയാസഭയിൽ ഹൈചൎച്ച് എന്നും ലോചൎച്ച് എന്നും രണ്ടുകക്ഷികൾ പണ്ടെതന്നെ ഉണ്ടെന്നും ഇവർ തമ്മിൽ ഉപദേശരീതിയിൽ സാരമായ വ്യത്യാസമില്ലെന്നും, റോമ്മാസഭയിലേക്കു ചേരാതെ ആ സഭയിലെ ഉപദേശാചാരങ്ങളെ സഭയിലേക്കു പ്രവേശിപ്പിച്ചു അംഗ്ലിയാസഭയെ റോമ്മാസഭയോടും കിഴക്കെസഭകളോടും അനുരൂപപ്പെടുത്തുവാൻ ശ്രമിക്കുന്ന ഒരു ചെറിയ കക്ഷി അടുത്ത കാലത്തു ഉണ്ടായിട്ടുണ്ടെന്നും ഇവർ "ബിഷോപ്പന്മാരെ അനുസരിക്കാത്ത കൂട്ടർ" ആണെന്നും ഇവരുടെ ന്യൂതന ഉപദേശങ്ങളെ പിൻതാങ്ങി അവരുടെ വക ചൎച്ചടൈംസ എന്ന പത്രം ഘോഷിക്കുന്ന സംഗതികളെ അടിസ്ഥാനമാക്കി ഇടവക പത്രിക അംഗ്ലിയാ ഉപദേശങ്ങളെക്കുറിച്ചു വായനക്കാരെ തെറ്റിച്ചു ധരിപ്പിക്കുന്നു, എന്നുമാണ മിത്രം പറയുന്നതു. ഞങ്ങൾ തെറ്റില്ലാത്തവരല്ലാത്തതുകൊണ്ടു വല്ലതിലും തെറ്റിപ്പോയിരിക്കാം എങ്കിലും മിത്രവും തെറ്റുകൂടാത്ത മാൎപാപ്പായല്ലന്നാണ ഞങ്ങൾക്കു മനസ്സിലായിരിക്കുന്നതു.

ഇതുകൊണ്ടു മിത്രം സ്ഥാപിക്കുന്നതു പൂജാരിശേഖരക്കാർ എന്നു മിത്രം ഘോഷിക്കുന്ന കൂട്ടർ ഒരു നിസ്സാര കക്ഷിയാണെന്നും ബിഷോപ്പന്മാരിൽ ആരും ആ കൂട്ടത്തിൽ ഇല്ലെന്നും, ചൎച്ചടൈംസ അംഗ്ലിയാ സഭയുടെ അംഗീകരിക്കപ്പെട്ട ഒരു പത്രമല്ലെന്നും ആണല്ലൊ.

അംഗ്ലിയാസഭയിലെ വൈദികന്മാരിൽ വളരെപ്പേർ ചേൎന്നായി "ഇംഗ്ലീഷ ചൎച്ച്യൂനിയൻ" എന്നൊരു സംഘം ഉണ്ടു. ഈ സംഘത്തിന്റെ അംഗങ്ങളായി ഒമ്പതിനായിരത്തിൽ പരം വൈദികന്മാർ ഉണ്ടെന്നു അവരുടെ റിപ്പോൎട്ടിൽ കാണുന്നു. ആ അംഗങ്ങളിൽ പലരും ബിഷോപ്പന്മാർ ആണ. മദ്രാസിലെ ഇപ്പോഴത്തെ ബിഷോപ്പായ ഡാക്തർ വൈററ് ഹെഡ് അവർകൾ തന്നെ അതിലെ

ഒരംഗമാണ. അതിന്റെ അദ്ധ്യക്ഷൻ ലോർഡ ഹാലിഫാക്സ് എന്ന പ്രഭുവാണ. ചർച്ച്ടൈംസ എന്ന പത്രം ആ സംഘക്കാരിൽ വളരെ വളരെ പ്രചാരമുള്ളതും അവരുടെ നടപടികളെ ഘോഷിക്കുന്നതുമായ ഒരു പത്രമാണ. ഇംഗ്ലണ്ടിൽ മതസംബന്ധമായ പത്രങ്ങളിൽ ചർച്ച്ടൈംസിനോളം പ്രചാരമുള്ള വേറെ പത്രമില്ലെന്ന അവർ ഘോഷിക്കുന്നതു മാത്രമല്ല, വർത്തമാന പത്രങ്ങളെക്കുറിച്ച വേണ്ട അറിവുകൊടുക്കുന്ന ചില പുസ്തകങ്ങൾ ഇതിനെ സാക്ഷിക്കയും ചെയ്യുന്നു.

ഇനിയും ഞങ്ങൾ ചോദിക്കുന്നതു ചർച്ച്യൂനിയനിലെ അംഗങ്ങളായ ബിഷോപ്പന്മാരും പട്ടക്കാരും പൂജാരികളോ അംഗ്ലിയാമതക്കാരൊ? അതിന്റെ പ്രസിഡെന്റ അംഗ്ലിയാക്കാരനൊ വേറെ മതക്കാരനൊ? വിശ്വാസാചാരങ്ങളെ അന്യഥാ കഥിക്കുന്നതെന്നു പറയുന്ന ചർച്ച്ടൈംസ എന്ന പത്രത്തിനു "സത്യവിശ്വാസം ഘോഷിക്കുന്ന പത്രങ്ങളെക്കാൾ അധികം പ്രചാരമുണ്ടായതു എടത്തൂട്ടകാരായതുകൊണ്ടൊ വലത്തൂട്ടകാരായതുകൊണ്ടൊ?.

മിത്രത്തിന്റെ പൂജാരിവർഗ്ഗക്കാർക്ക മരിച്ചവർക്കുവേണ്ടിയും പരിശുദ്ധന്മാരോടുമുള്ള പ്രാർത്ഥനയും, കുമ്പസാരവും, വസ്തുഭേദവും, ബലിപൂജയും, കുരിശാരാധനയും, തൂങ്ങപ്പെട്ട രൂപവും വിഗ്രഹങ്ങളും, മെഴുകുതിരിയും, ധൂപവും ഉണ്ടെന്നു മിത്രം സമ്മതിക്കുന്നു. ചർച്ച്യൂനിയന്റെയും ചർച്ച്ടൈംസിന്റെയും ഉപദേശം. ഈ ഉപദേശാചാരങ്ങളുടെ സത്യത്തെ കൊണ്ടാടണമെന്നാകുന്നു എന്ന ആ പത്രം പ്രസ്താവിക്കുന്നതുമാത്രമല്ലാ അതിന്റെ പ്രസിഡെണ്ടു അവയെ പിൻതാങ്ങി മാസംതോറും യോഗംകൂട്ടുകയും പ്രസംഗങ്ങൾ നടത്തുകയും ചെയ്യുന്നു. ഇവർക്കു പള്ളിക്രമവും മതസംഗതിയും വേറെയില്ല. എല്ലാ ക്രിസ്ത്യാനികൾക്കും വേദപുസ്തകം ഒന്നായിട്ടും വ്യാഖ്യാനത്താൽ പല സഭകൾ ഉണ്ടായിട്ടുള്ളതുപോലെ ഇവരും ലോചർച്ചകാരും തമ്മിലുള്ള ഭേദം പള്ളിക്രമത്തിന്റെയും മതസംഗതികളുടെയും വ്യാഖ്യാനത്തിൽ ആകുന്നു. പള്ളിക്രമത്തിലും മതസംഗതിയിലും മേൽപ്പറഞ്ഞ ഉപദേശങ്ങൾ അടങ്ങിയിട്ടുണ്ടെന്നാണ ഇവരുടെ ന്യായം. അതിനെ പിൻതാങ്ങുവാൻ അനേകായിരം പട്ടക്കാരും ബിഷോപ്പന്മാരുമുണ്ട.

ഇനിയും വേറൊരു ചോദ്യം ചോദിക്കട്ടെ. ലണ്ടനിലെ സെന്റപൊാലിന്റെ ഭദ്രാസനപ്പള്ളി അംഗ്ലിയാപള്ളിയോ പൂജാരിപ്പള്ളിയൊ. അതിൽ തൂങ്ങപ്പെട്ട കുരിശും ബിംബങ്ങളും മെഴുകുതിരിയും ധൂപവും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും, കുമ്പസാരവും, മറ്റും ഉണ്ടോ? ഉണ്ടെങ്കിൽ ആ പള്ളി ഭദ്രാസനമാകിയിരിക്കുന്ന ലണ്ടൻ ബിഷോപ്പു പൂജാരിയൊ അംഗ്ലിയായൊ?. മിത്രം ആക്ഷേപിച്ചിരിക്കുന്ന റിററ്വാലിസ്റ്റ (പൂജാരി) കൂട്ടത്തിൽ ഉൾപ്പെട്ട ചിലർക്കു ഈ ബിഷോപ്പു പട്ടം കൊടുത്തുകൂടാ എന്നു വിരോധിച്ച കെൻസി

ററിന്റെ വിരോധത്തെ നിസ്സാരമാക്കി പട്ടം കൊടുക്കയും കെൻസിററിനെ പ്രൊസിക്യൂററ ചെയ്യിച്ചു ശിക്ഷിപ്പിക്കയും ചെയ്ത ഈ ബിഷോപ്പു പൂജാരിയൊ അംഗ്ലിയാക്കാരനൊ?.

റെനിവിലാത്തിയ്ക്കു സുറിയാനിക്കാർ പട്ടം കൊടുത്തതു ഫൊണ്ടുലാക്കിലെ അംഗ്ലിയാബിഷോപ്പിനോടു എതിരായിട്ടാണെന്നു റിച്ചാർഡ്സാല്ലു തന്റെ പേരുടെതായി മിത്രാ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പത്രത്തിൽ പ്രസ്താവിച്ചുകാണുന്നു. ഈ ബിഷോപ്പിന്റെ ചില പ്രസംഗങ്ങൾ അടുത്ത കാലത്തു ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടായിരുന്നു. അതിൽ മേൽപ്പറഞ്ഞ മൂഢാചാരങ്ങളെയും ദുരുപദേശങ്ങളെയും എത്രത്തോളം അദ്ദേഹം പിൻതാങ്ങിയിരിക്കുന്നു എന്നു കാണാം. അദ്ദേഹവും അദ്ദേഹത്തിന്റെ സഭയും അംഗ്ലിയാസഭയിൽപെട്ടതോ വേറെയൊ? അദ്ദേഹം ഘോഷിക്കുന്ന ഉപദേശങ്ങൾ ഏതുസഭയുടെതു?

ചുരുക്കത്തിൽ പറഞ്ഞാൽ പത്തുപതിനായിരം പട്ടക്കാരും ബിഷോപ്പന്മാരും എല്ലാററിലും അധികം പ്രചാരമുള്ള പത്രങ്ങളും അംഗ്ലിയാസഭയുടെ ഉപദേശാചാരങ്ങളായി വ്യാഖ്യാനിക്കുന്ന സംഗതികൾ അംഗ്ലിയാസഭയുടെ ഉപദേശാചാരങ്ങൾ തന്നെയാണെന്നു ഞങ്ങൾ വിചാരിച്ചുപോകുന്നതുകൊണ്ടു പറഞ്ഞു എന്നല്ലാതെ വായനക്കാരെ തെറ്റിദ്ധരിപ്പിക്കയാണെന്നു എങ്ങനെ പറയാം.

ഹൈചർച്ചു എന്നും ലോചർച്ചു എന്നും പറയുന്ന കക്ഷികൾ പണ്ടെതൊട്ടുതന്നെ ഉണ്ടെന്നും ഇവർതമ്മിൽ ഉപദേശത്തിൽ സാരമായ വ്യത്യാസമില്ലെന്നും മിത്രാ പറയുന്നു. നൂറുവഷത്തിൽ അധികം മുമ്പ ജീവിച്ചിരുന്ന ബിഷോപ്പ് പീയർസൻ കന്യകമറിയത്തെക്കുറിച്ചു "ഉത്ഭവപാപമില്ലാതെ ജനിച്ചു അനുഗ്രഹിക്കപ്പെട്ട കന്യക" എന്നും ബിഷോപ്പു കെൻ "ജന്മപാപത്തിൽനിന്നു വെടിപ്പാക്കപ്പെട്ടവൾ" എന്നും ആച്ചുഡീക്കൻ ബ്രൂക്ക് "അമലോത്ഭവകന്യക" എന്നും "ഗബ്രിയേലിനെക്കാൾവലിയവൾ" എന്നും എഴുതിയിരിക്കുന്നു. ഇവർ എല്ലാം ഇംഗ്ലണ്ടിലെ നവീകരണത്തിനു വളരെ പിമ്പും നൂറുവഷത്തിൽ അധികകാലം മുമ്പും ജീവിച്ചിരുന്ന അംഗ്ലിയാ വൈദികന്മാർ ആയിരുന്നു. ഹൈചർച്ചും ലോചർച്ചും തമ്മിൽ ഉപദേശത്തിൽ സാരമായ വ്യത്യാസമില്ലെങ്കിൽ, കന്യകമറിയം അമലോത്ഭവമാതാവാണെന്നുള്ള ഉപദേശം അംഗ്ലിയാ ഉപദേശമാണെന്നൊ അല്ലെങ്കിൽ ഒരു നിസ്സാര ഉപദേശമാണെന്നൊ മിത്രാ പറയട്ടെ.

ഇങ്ങനെ ഓരോന്നു പറവാൻ തുടങ്ങിയാൽ കയ്യും കണക്കുമില്ലാതെ പറയാൻ വകയുണ്ടു. എന്തു പറഞ്ഞാൽ എന്താണ. ഇടവകപത്രിക പറയുന്നതിനെ വകവയ്ക്കയില്ലെന്നുള്ള ഒററ യുക്തി മിത്രാ പഠിച്ചിട്ടുണ്ടല്ലൊ. പതിനെട്ടുവാദ്യവും ഒരു ചെണ്ടക്കീഴാണെന്നു പറഞ്ഞുകൊണ്ടാൽ ജയിച്ചുകൊള്ളാമെല്ലൊ. ഞങ്ങൾ ഇത്രയും പറഞ്ഞതു

മിത്രത്തെ സമ്മതിപ്പിക്കാൻ അല്ല. ഞങ്ങൾ വായനക്കാരെ തെററിധരിപ്പിക്കുന്നില്ല. ഒന്നിനൊന്നായി പറയുന്നതു മിത്രമാണെന്നു ഞങ്ങളുടെ വായനക്കാർ അറിയണമെന്നേ ഞങ്ങൾക്കു ഉദ്ദേശമുള്ളൂ.

സുറിയാനിക്കാരെ ഉപദ്രവിക്കാൻ ആവശ്യപ്പെട്ടപ്പോൾ നീക്കോലി പറഞ്ഞതുപോലെ ഫൊണ്ടുലാക്കിലെ ബിഷോപ്പും ഞങ്ങളും ഒന്നാണ്, ഞങ്ങൾ എല്ലാം അംഗ്ലിയാസഭക്കാരാണ്. ഞങ്ങൾക്കെല്ലാം ഒരു വിശ്വാസമാണ്. എന്നിങ്ങനെ പറഞ്ഞുകൊള്ളും. ഉപദേശം എടുത്തു വാദിക്കുമ്പോൾ ഫൊണ്ടുലാക്കിലെ ബിഷോപ്പും ആക്കൂട്ടരും പൂജാരികളാണ, റോമ്മാസഭയിൽ ചേരാതെ റോമ്മാഉപദേശങ്ങളെ അംഗ്ലിയാസഭയിൽ പ്രവേശിപ്പിക്കുവാൻ ശ്രമിക്കുന്ന ഒരുവക വിഡ്ഢികളാണ, എന്നൊക്കെ പറഞ്ഞുകൊള്ളും. ഇങ്ങനെ തരവും ആവശ്യവുംപോലെ പറയുന്നതിനു മിത്രത്തെപോലെ കച്ചകെട്ടിയ ഒരുപത്രം വേറെ ഇല്ലന്നു പറയേണ്ടിയിരിക്കുന്നു.

---

## വടക്കരുടെ വിദ്യാഭ്യാസം.

വിദ്യാഭ്യാസം എല്ലാമനുഷ്യർക്കും യഥാശക്തി ലഭിക്കേണ്ടതു ആവശ്യമെന്നു സമ്മതിക്കാത്തവരായി ഈ യോഗത്തിൽ ആരും ഉണ്ടാകുമെന്നു തോന്നുന്നില്ലാ. ആ സ്ഥിതിയ്ക്കു വിദ്യാസമ്പാദനം കൊണ്ടു ഐഹികമായും പാരത്രികമായും ഉണ്ടാകാവുന്ന ഗുണങ്ങളെ പ്രതിപാദിക്കുന്ന ഒരു ഉപന്യാസം ഇവിടെ കേവലം അനാവശ്യമായിരിക്കുന്നതാണ. കോട്ടയത്തിനു വടക്കുള്ള സുറിയാനിക്കാരുടെ ഇടയിൽ ഇംഗ്ലീഷു ഭാഷയ്ക്കു പൂർവാധികമായ പ്രചാരം ഉണ്ടാകേണ്ട ആവശ്യകതയേയും അങ്ങനെ ചെയ്യുന്നതുകൊണ്ടുള്ള ഗുണങ്ങളേയും ഈ വിഷയം തീരെ ഉപേക്ഷിച്ചിട്ടു കളഞ്ഞാൽ ഉണ്ടാകാവുന്ന ദോഷങ്ങളേയും കഴിയുന്നതും ചുരുക്കമായി ചൂണ്ടിക്കാണിക്കണമെന്നു മാത്രമേ ഈ ഉപന്യാസത്തിനു ഉദ്ദേശ്യമുള്ളൂ.

നമ്മുടെ സുറിയാനി സമുദായം ക്രമേണ അന്യസമുദായങ്ങളിലും സഭകളിലും ലയിച്ചുപോകാതെ അതു പ്രതിദിനം പുഷ്ടിപ്പെട്ടു കാണണമെന്നു ആഗ്രഹിക്കാത്തവരായി നമ്മിൽ ആരും ഉണ്ടായിരിക്കയില്ല. എന്നാൽ ഈ ആഗ്രഹം എത്രയും സ്വാഭാവികവും മതാഭിമാനസൂചകവും ആണെന്നു സമ്മതിച്ചേ കഴിയൂ എങ്കിലും. നമ്മുടെ സഭ ക്രമേണ ക്ഷയിക്കുന്നതിനൊ നാമാവശേഷമായിപ്പോകുന്നതിനൊ വല്ല മാർഗ്ഗവും ഉണ്ടോ എന്നും ഉണ്ടെങ്കിൽ ആ വക മാർഗ്ഗങ്ങളെ തടയുന്നതിനുള്ള കരുക്കൾ എന്തെല്ലാമെന്നും ആ കരുക്കളെ സാഫല്യത്തോടെ ഉപയോഗിക്കേണ്ടതു് എങ്ങനെയെന്നും മററും ചുമതലയുള്ള സ്വഭാവത്തോടുകൂടി അന്വേഷിക്കുന്നവർ ഏറെയു

ണ്ടെന്നു തോന്നുന്നില്ല. ദൈവീകമായ ഈ നമ്മുടെ സഭ ആരുടെയും ശ്രമം കൂടാതെ ലോകാവസാനത്തോളം നിലനിന്നുകൊള്ളുമെന്നും പത്തൊമ്പതു ശതവൎഷങ്ങളോളം നമ്മുടെ സഭയെ പാലിച്ചുകൊണ്ടുവന്ന ജഗന്നിയന്താവു് ഇതിനെ ഒരിക്കലും കൈവിടുന്നതല്ലെന്നും മററുമുള്ള സമാധാനങ്ങൾ ഞാൻ പലതിൽ നിന്നും കേട്ടിട്ടുണ്ടു. ഇങ്ങനെ അഭിപ്രായപ്പെടുന്നവർ നല്ലഭക്തന്മാരും വിചാരശുദ്ധിയുള്ളവരും ആണെന്നു അവരുടെ അഭിപ്രായംകൊണ്ടു തെളിയുന്നുണ്ടെങ്കിലും, ലോകചരിത്രത്തെ കുറിച്ചോ മുൻവിധി കൂടാതെയുള്ള പരിശോധനയുടെ ഉപയോഗത്തെക്കുറിച്ചോ ഇവൎക്കു വ്യക്തമായ ജ്ഞാനമുണ്ടെന്നു സമ്മതിക്കാൻ നിവൃത്തിയില്ല. മനുഷ്യരുടെ ബുദ്ധിശക്തിയാൽ പ്രവൎത്തിക്കപ്പെടുന്ന ഏതുകാൎയ്യത്തിനും ജനനം, വളൎച്ച, ക്ഷീണം, മരണം മുതലായ സ്വാഭാവിക ലക്ഷണങ്ങൾ ഉണ്ടാകാതിരിക്കാൻ തരമില്ല. ഇതു നമ്മുടെ സഭയ്ക്കെന്നല്ല, ലോകത്തിലുള്ള സകല ഏൎപ്പാടുകളേയും സംബന്ധിക്കുന്ന ഒരു ശാശ്വതതത്വമാണ്. എന്നാൽ ഞാൻ ഇവിടെ നമ്മുടെ സഭയുടെ ദൈവികത്വത്തെക്കുറിച്ചല്ല പറയുന്നതെന്നു മഹാജനങ്ങൾ പ്രത്യേകം ഓൎക്കണം. ഈ ഭാഗം വാദവിഷയമാകാൻ തന്നെ ആവശ്യമില്ലാത്തവിധം അത്ര ഗംഭീരവും സുസ്ഥിരവും ആണെന്നു ഞാനും സമ്മതിക്കുന്നു. ഇപ്പോൾ വളരെ ഉന്നതിയെ പ്രാപിച്ചിരിക്കുന്ന റോമ്മാസഭ ഒരു കാലത്തു എന്നു മാത്രമല്ല പലപ്പോഴും നാമാവശേഷമാകാനുള്ള ലക്ഷണങ്ങൾ കാണിച്ചിട്ടുണ്ടെന്നും അങ്ങനെയുള്ള ആപൽക്കാലങ്ങളിൽ ജെസ്യൂട്ടുകാർ മുതലായ ഓരോ സംഘങ്ങളുടെ അതിതീവ്രമായ ശ്രമം കൊണ്ടാണു സഭ ഉദ്ധരിക്കപ്പെട്ടതെന്നും ചരിത്രങ്ങളിൽ കാണുന്നു. സുറിയാനി സഭയുടെ കാൎയ്യം നോക്കിയാലും ഞാൻ മേൽ പറഞ്ഞ സ്വാഭാവിക ലക്ഷണങ്ങൾ അതിൽ കാണാം. പഴയകാലങ്ങളിൽ പരദേശത്തു സുറിയാനിസഭ വളരെ പുഷ്ടിപ്പെട്ടിരുന്നു. ഇപ്പോൾ അതു ദയനീയമാകുംവണ്ണം ക്ഷീണിച്ചിരിക്കുന്നു. സുറിയാനി സഭയുടെ ഒരു ശാഖയായ മലങ്കര സഭയ്ക്കും പല ക്ഷീണതകൾ ഭവിച്ചിട്ടുണ്ടു. പലപ്പോഴായി അതിൽ നിന്നു വളരെ ആളുകൾ പിരിഞ്ഞുപോയിരിക്കുന്നു. മൈലാപ്പൂരെ സഭ ഇടക്കാലത്തു തീരെ ഇല്ലാതായിപ്പോയി. ഇതുകളിൽ നിന്നു നാം മനസ്സിലാക്കേണ്ടതു നാം യാതൊരു പ്രത്യേക ശ്രമവും ചെയ്യാതെ നമ്മുടെ സഭയെ വെറുതെ വിട്ടിരുന്നാൽ അതു ക്ഷീണിച്ചുപോകുമെന്നും അതിനെ ഉറപ്പിക്കുന്നതിനും അന്യന്മാരുടെ ആക്രമണത്തിൽ നിന്നും അതിനെ രക്ഷിക്കുന്നതിനും നാം ഒത്തൊരുമിച്ചു യത്നിക്കേണ്ടതാണെന്നു ആകുന്നു. നമ്മുടെ കാലത്തു സുറിയാനിസഭ ക്ഷയിക്കുന്നെങ്കിൽ അതു നമ്മുടെ കുററം കൊണ്ടാണെന്നും അതു പുഷ്ടിപ്പെടുന്നു എങ്കിൽ അതു നമ്മുടെ ശ്രമത്തിന്റെ ഫലമാണെന്നും പറയുന്നതിനു എനിക്കു അശേഷം മടിയില്ല.



എന്നാൽ സഭയെ പുഷ്ടിപ്പെടുത്തേണ്ടതു എങ്ങിനെ? അന്യന്മാരുടെ ആക്രമണങ്ങളെ തടയുന്നതിന സഫലമായ ആയുധം എന്തു? ഈ വക ചോദ്യങ്ങളുടെ മറുപടി ഒരേവിധത്തിൽ ആയിരിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. വിവിധാഭിപ്രായപ്രകടനം ശരിയായ വിധം കല്പിക്കുന്നതിന വളരെ സഹായിക്കുന്നതാകയാൽ അഭിപ്രായഭേദത്തിൽ ആരും ദുഃഖിക്കയൊ കോപിക്കയൊ ചെയ്യേണ്ടു കാൎയ്യമില്ല. നമ്മുടെ കുഞ്ഞുങ്ങളെ വിശ്വാസ രീതികൾ നല്ലവണ്ണം പഠിപ്പിച്ചാൽ മതിയെന്നു ഒരു കൂട്ടരും അതുമാത്രം പോരാ, അവൎക്കു കാലോചിതമായ ഇംഗ്ലീഷ് ഭാഷാഭ്യസനം കൂടി വേണമെന്നു വേറൊരു കൂട്ടരും വാദിക്കുന്നുണ്ട്. വിദ്യാഭ്യാസം ആവശ്യമെന്നതിനെക്കുറിച്ചു ആൎക്കും വാദമില്ല. ഈ ഭിന്നാഭിപ്രായങ്ങളിൽ ഏതാണു സ്വീകാൎയ്യയോഗ്യമെന്നു പറയുന്നതിന മുമ്പ മലങ്കരസഭാ ചരിത്രത്തിൽ നിന്നു നമുക്കു ഇതിനു വല്ല ന്യായങ്ങളൊ സമാധാനങ്ങളൊ കിട്ടുമൊ എന്നു നോക്കാം. നമ്മുടെ സഭയ്ക്കു മാണിക്യവാചകർ മുതലായവരിൽ നിന്നുണ്ടായ ഉപദ്രവത്തെ വിസ്മരിക്കുന്നില്ല; എങ്കിലും സഭ അവിതൎക്കിതമായ ചരിത്രഭൂമിയിൽ പ്രവേശിച്ചതിൽ പിന്നെ അതിനുണ്ടായ ഒന്നാമത്തെ ഉപദ്രവം പറങ്കികളിൽ നിന്നായിരുന്നു പറങ്കികൾ സുറിയാനിക്കാരുടെ ഹൃദയത്തെ സ്വാധീനമാക്കാൻ ശ്രമിക്കുന്നതിന പകരം അവരെ ബലാൽ ശിക്ഷിക്കുന്നതിനാണു നോക്കിയതു. പേരിന് ഒരു സുന്നഹദോസു കൂട്ടുകയും മറ്റുമുണ്ടായി എങ്കിലും, സുറിയാനിക്കാരെ കീഴടക്കിയതു റോമ്മാസഭയുടെ വിശ്വാസനൈൎമ്മല്യത്തെക്കുറിച്ചു അവൎക്കുണ്ടായ ബോധമല്ല. എങ്കിലും റോമ്മാസഭയുടെ വിശ്വാസരീതികളെ സൂക്ഷ്മ ദൃഷ്ട്യാ ഗ്രഹിച്ചു അതുകളുടെ ആബദ്ധ്യത്തെ നമ്മുടെ കൂട്ടരുടെ ഇടയിൽ പ്രസംഗിക്കാൻ ശേഷിയുള്ള സുറിയാനി പട്ടക്കാർ അന്നു ഏറെ ഉണ്ടായിരുന്നെന്നു തോന്നുന്നില്ല. മെനേസിസ് പറയുന്നതൊക്കെ മനസ്സിലാകാതെ തന്നെ സമ്മതിക്കുകയാണു സുറിയാനിപട്ടക്കാർ ചെയ്തതു. ഇതിനു കാരണം ശത്രുപക്ഷത്തെക്കുറിച്ചുള്ള അജ്ഞാനംമാത്രമാണ. ക്രിസ്തുസഭാചരിത്രവും സുറിയാനിസഭയും റോമ്മാസഭയും തമ്മിൽ ഭിന്നിക്കാനുണ്ടായ വിശ്വാസഭേദങ്ങളും നല്ലവണ്ണം ഗ്രഹിച്ചിരുന്ന ആളുകൾ അന്നു നമ്മുടെ സഭയിൽ ധാരാളം ഉണ്ടായിരുന്നു എങ്കിൽ മെനേസിസ്സിന്റെ മനസ്സാക്ഷിയെ അസഹ്യമായവിധം വേദനപ്പെടുത്താൻ നമ്മുടെ സഭയ്ക്കു കഴിയുമായിരുന്നു. അങ്ങനെ ചെയ്യായ്കകൊണ്ടു കൂടിയാണ്, ഒരു വലിയഭാഗം നമ്മിൽ നിന്നു പിരിഞ്ഞു പോയതു.

രണ്ടാമത്തെ ആക്രമണം നടത്തിയതു സി. എം. എസ്സ് കാരാണ. ഇവർ ഏറെക്കുറെ സുറിയാനിക്കാരുടെ ഹൃദയത്തെ അപഹരിക്കുന്നതിനാണു നോക്കിയതു. അന്നു പ്രൊട്ടസ്റ്റാന്റുസഭയുടെ ഉത്ഭവം, വളൎച്ച, ഏതൽകാലസ്ഥിതി മുതലായവയെക്കുറിച്ചു നല്ല

ജ്ഞാനമുള്ളവർ നമ്മുടെ ഇടയിൽ ഏറെ ഉണ്ടായിരുന്നില്ല. നമ്മുടെ വിശ്വാസങ്ങളിൽ പലതും മൂഢതയുടെ സന്താനമെന്നു അന്നത്തെ പാതിരിസായ്പന്മാർ പറഞ്ഞതു നമ്മുടെ സഭയിൽ പലരും വിശ്വസിച്ചു അവരുടെ പുറകെ പോയി. അന്നും നമുക്കു പട്ടക്കാരും മല്പാന്മാരും സുറിയാനിപഠിപ്പും ഒക്കെ ഉണ്ടായിരുന്നു. വിശ്വാസത്തിൽ സ്ഥിരതയുള്ളവരും ധാരാളം ഉണ്ടായിരുന്നു. എങ്കിലും രണ്ടുവിശ്വാസങ്ങളേയും താരതമ്യപ്പെടുത്തി നമ്മുടെവിശ്വാസങ്ങളുടെ ശ്രേഷ്ഠതരമായ സ്വഭാവത്തെ സുറിയാനിക്കാരെ ധരിപ്പിക്കാൻ ശേഷിയുള്ളവർ ഒന്നില്ലായിരുന്നതുകൊണ്ടു ഈ രണ്ടാമത്തെ ആക്രമണം കൊണ്ടും സഭയ്ക്കു ദോഷം നേരിട്ടു.

മൂന്നാമതു നമ്മുടെ സഭയ്ക്കുണ്ടായ വലിയ നഷ്ടം അടുത്ത കാലത്തുണ്ടായ "നവീകരണം" ആണല്ലൊ. ഇതും സി. എം. എസ്സുകാരുടെ ശ്രമത്തിന്റെ ഫലമാണെന്നു വേണം വിചാരിക്കാൻ. സുറിയാനിസഭയ്ക്കു വലിയ ഗുണം ചെയ്യാനെന്നും പറഞ്ഞു വന്ന പ്രോട്ടസ്റ്റാൻറു മിഷ്യനറിമാർ നമ്മുടെസഭയെ കലക്കി അതിൽ അഭ്യന്തരകലഹം ഉണ്ടാക്കിയതിനു ഉത്തരവാദികളായിത്തീർന്നിരിക്കുന്നു. "നവീകരണം" ആരംഭിച്ച ആൾ സുറിയാനി സഭയുടെ തലവനും കൂടി ആയിരുന്ന സ്ഥിതിയ്ക്കു ഈ നവീകരണം നിമിത്തം സഭ ആകപ്പാടെ സി. എം. എസ്സിൽ ചെന്നു ലയിക്കാൻ തരമുണ്ടായിരുന്നു. ആ സ്ഥിതിയ്ക്കു ഈ നവീകരണ ബഹളത്തെ ഭയങ്കരത്വത്തിനു അവധിയായ ഒരു ഘട്ടത്തിനുള്ള രാജപാതയായി വിചാരിക്കാവുന്നതാണു. എങ്കിലും അത്ര വലിയ ആപത്തൊന്നും കൂടാതെ സഭ, നഷ്ടത്തോടു കൂടിയെങ്കിലും, രക്ഷപെട്ടു.

മേൽ വിവരിച്ച സംഗതികളിൽ നിന്നു അന്യന്മാരുടെ ആക്രമണം നമ്മുടെ സഭയിൽ ഫലിക്കുമെന്നും ഇങ്ങനെ ഫലിക്കുന്നതു ശത്രുപക്ഷജ്ഞാനം ഇല്ലാത്തതുകൊണ്ടാണെന്നും സഭയുടെ സ്ഥിരതയ്ക്കു സ്വവിശ്വാസാചാരജ്ഞാനത്തിനു പുറമെ അന്യവിശ്വാസജ്ഞാനവും ഏതാണ്ട് ആവശ്യമാണെന്നും ആകുന്നു.

സുറിയാനിസഭയും ചർച്ചമിഷ്യനും യോജിച്ചു പ്രവൃത്തിച്ച കാലത്തുതന്നെ പല സുറിയാനിക്കാരും വിശ്വാസ വിപരീതികളായിത്തീർന്നുപോയി. പിന്നീടു ഇരുകക്ഷികളും വഴക്കുപറഞ്ഞു പിരിഞ്ഞ ശേഷവും സുറിയാനിക്കാരിൽ പലരും അന്യമതാവലംബികളായിത്തീർന്നു. ഇതിനു കാരണം ചർച്ചമിഷ്യൻകാർ സുറിയാനിക്കാരെ ഇംഗ്ലീഷു പഠിപ്പിക്കുന്നതോടുകൂടി അവരുടെ മതസിദ്ധാന്തങ്ങളേയും സുറിയാനി യുവജനങ്ങളുടെ മനസ്സിൽ കുത്തിച്ചെലുത്തിയതാണ്. ഇംഗ്ലീഷു പഠിച്ചാൽ ഏതാണ്ടൊക്കെ ഗുണമുണ്ടെന്നു സുറിയാനിക്കാർക്കു തോന്നിത്തുടങ്ങി. പക്ഷെ അതിനു സ്വന്തം പാഠശാലകൾ ഇല്ലാഞ്ഞതുകൊണ്ടു ചർച്ചമിഷ്യൻകാരെ ആശ്രയിക്കേണ്ടിവന്നു. ഇക്കാല

ങ്ങളിൽ സി. എം. എസ്സ് കോളേജിൽ നിന്നു പഠിച്ചിറങ്ങിയവരിൽ മിക്ക ആളുകളും സഭയിൽനിന്നു തെറ്റിപ്പോയി. എന്നാൽ നമ്മുടെ സമുദായം വകയായി കോട്ടയത്തു ഒരു പാഠശാല ഉണ്ടായതിൽ പിന്നെ സമുദായത്തിന്റെ സ്ഥിതി ആകപ്പാടെ ഒന്നു ഭേദപ്പെട്ടിട്ടുണ്ടു. മാർ ദീവന്നാസ്യോസ്സ സിമ്മനാരിയുടെ ആവിർഭാവം മുതൽക്കു തെക്കുള്ള സുറിയാനി യുവജനങ്ങൾക്കു ധാരാളം മതാഭിമാനം ഉണ്ടായിട്ടുണ്ടു. ഇപ്പോൾ ഇംഗ്ലീഷു പഠിച്ചവരിൽ സഭാത്യാഗം ചെയ്യുന്നവർ ഇല്ലെന്നുതന്നെ പറയാം.

എന്നാൽ തെക്കുള്ളവർ ഇങ്ങനെ തെറ്റിപ്പോയതുപോലെ വടക്കർ ഒരിക്കലും തെറ്റിപ്പോകയില്ലെന്നു പറയുന്ന പല വടക്കരുമുണ്ടെന്നു എനിക്കറിയാം. ഈ അഭിപ്രായത്തോടു യോജിക്കാൻ എനിക്കു നിവൃത്തിയില്ലെന്നു വ്യസനസമേതം പ്രസ്താവിച്ചുകൊള്ളുന്നു. പറങ്കിയുടെ കാലത്തു സഭയെ വിട്ടുപിരിഞ്ഞുപോയവരിൽ മിക്കവരും വടക്കരാണ്. പിന്നെ സി. എം. എസ്സ് മിഷ്യനറിമാർ കോട്ടയത്തു വന്നു ചേർന്നതിനു പകരം വടക്കു വല്ലേടത്തും ആയിരുന്നു എങ്കിൽ വടക്കരുടെ സ്ഥിതി ഇപ്പോൾ എത്ര ഭേദപ്പെട്ടിരുന്നേനെ! സി.എം. എസ്സുകാരുടെ സ്ഥിരപരിശ്രമംകൂടാതെ തന്നെ കുന്നംകുളം, പഴഞ്ഞി, ചാലശ്ശേരി മുതലായ വടക്കൻ പ്രദേശങ്ങളിൽ മതവിപരീതികൾ ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. ചുമതലയില്ലാത്ത ചില അന്യന്മാരുടെ ശ്രമംനിമിത്തം പറവൂരും കടമറ്റത്തിനടുത്ത വാളേത്തിലും വേദവിപരീതികൾ അടുത്തകാലത്തുണ്ടായിട്ടുണ്ടു. അതുകൊണ്ടു സി. എം. എസ്സുകാർ പ്രബലതരമായി വേല ചെയ്യുന്ന പക്ഷം നമ്മുടെ വടക്കൻ ദിക്കുകളിലും പലർ സഭയെ ഉപേക്ഷിച്ചുപോകാൻ ഉണ്ടായേക്കുമെന്നു ഞാൻ ഭയപ്പെടുന്നു.

ഈ വലിയ ആപത്തിൽ നിന്നു വടക്കരെ രക്ഷിക്കുന്നതിനുള്ള ഏക മാർഗ്ഗം സ്വയമായി പാഠശാലകൾ സ്ഥാപിച്ചു നമ്മുടെ കുട്ടികളെ ഇംഗ്ലീഷു ഭാഷയും അതോടുകൂടെ നമ്മുടെ മതസംഗതികളും പഠിപ്പിക്കുകയാകുന്നു. ഈ മാർഗ്ഗം സഫലമാകുമെന്നതിനു ദൃഷ്ടാന്തം കോട്ടയം മാർ ദീവന്നാസ്യോസ്സ് സിമ്മനാരി തന്നെയാണു. പരീക്ഷിച്ചറിഞ്ഞ ഒരു കാര്യത്തിൽ പ്രവൃത്തിക്കാൻ മനുഷ്യർക്കു അധികം ഉത്സാഹം ഉണ്ടാകുന്നതാകയാൽ ഈ വിഷയത്തിൽ ഇങ്ങനെ ഒരു സൌകര്യം കൂടി വടക്കർക്കു സവിശേഷമായി ലഭിച്ചിട്ടുണ്ടെന്നു വിചാരിക്കാവുന്നതാണ്.

ഇംഗ്ലീഷു വിദ്യാഭ്യാസവും അന്യമതജ്ഞാനവും ഇല്ലാതിരുന്നതുകൊണ്ടു സഭയ്ക്കു പൊതുവെ വന്നിട്ടുള്ളവയും വടക്കർക്കു ഇനിയും വരാവുന്നവയും ആയ ഒരു വലിയ ദോഷത്തെ ഞാൻ മേല വിവരിച്ചു കഴിഞ്ഞു. ഇനി ഇംഗ്ലീഷു വിദ്യാഭ്യാസംകൊണ്ടു നമുക്കു ഉണ്ടാകാവുന്ന ചില ഗുണങ്ങളെപ്പറ്റി പറയാം.

(എ) ഒരുസമുദായാംഗങ്ങൾ ആ സമുദായത്തിന്റെ വിശ്വാസാചാരങ്ങളെ നല്ലവണ്ണം അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാണല്ലൊ. പ്രൊട്ടസ്റ്റന്റുസഭയുടെ ഒരു ശാഖയായ ഹൈച്ചർച്ചുകാരുടെ വിശ്വാസാചാരങ്ങൾ മിക്കവാറും നമ്മോടുയോജിച്ചാണിരിക്കുന്നതു. ഇനിയുംയോജിപ്പിക്കാൻ അവർ ഉത്സാഹിച്ചുവരികയുംചെയ്യുന്നു. അവർ തങ്ങളുടേയും പൗരസ്ത്യസഭകളുടേയും വിശ്വാസാചാരങ്ങളെ പ്രതിവാദിക്കുന്ന അനേകംപുസ്തകങ്ങളും മാസികകളും പത്രങ്ങളും മുടങ്ങാതെ അടിച്ചുവിടുന്നുണ്ടു. ഇതുകൾവായിക്കുന്നവൎക്കു നമ്മുടെവിശ്വാസാചാരങ്ങളേക്കുറിച്ചു ബഹുമാനവും അതുകളുടെ നിർദ്ദോഷത്വത്തെക്കുറിച്ചു ബോധവും ഉണ്ടാകാതിരിക്കയില്ല. ഈവക പുസ്തകങ്ങളും മററും നമ്മുടെ സഭയിൽ എത്രത്തോളം പ്രചരിക്കുന്നുവൊ അത്രത്തോളം നമുക്കു ഗുണമാണ. ഹൈച്ചർച്ചുകാരുടെ കൃതികളിൽ നിന്നു സി. എം. എസ്സുകാരുടെ ഗതി തെററാണെന്നു തെളിയുകയെന്നുള്ള ഒരു വലിയ ഗുണം കൂടിയുണ്ടു. നോമ്പു, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന മുതലായവ ആദിമസഭയുടെ വിശ്വാസാചാരങ്ങളോടു യോജിച്ചാണിരിക്കുന്നതെന്നു അന്വേഷണബുദ്ധികൾക്കു മനസ്സിലാകാൻ ഒരു പ്രയാസവുമില്ലാത്ത ഇക്കാലത്തു സി. എം. എസ്സുകാരുടെ പ്രവൃത്തികളെ നാം ആദരിക്കാൻ നിവൃത്തിയില്ല. എന്നാൽ മേൽ പറഞ്ഞവിധം നമ്മുടെ വിശ്വാസാചാരങ്ങളിൽ നമ്മുടെ കുട്ടികൾക്കു സ്ഥിരതയുണ്ടാകാൻ ഇംഗ്ലീഷുഭാഷാജ്ഞാനം കൂടാതെ കഴികയില്ലല്ലൊ.

(ബി) രാജ്യകാൎയ്യങ്ങളിൽ കൂടി പ്രവൎത്തിക്കാതെ ഒരു ജനസമുദായം ഉയരാൻ തരമില്ല. കൊച്ചി തിരുവിതാംകൂറിലെ രാജ്യകാൎയ്യങ്ങളിൽ പ്രവൎത്തിക്കയെന്നതു എന്തെങ്കിലും സൎക്കാരുദ്യോഗം സ്വീകരിക്കുകയൊ വക്കീലാകയൊ ആണല്ലൊ. അതുകൊണ്ടു നമ്മുടെ കൂട്ടരിൽ ധാരാളം ആളുകൾ ഠരം വക ഉദ്യോഗങ്ങളിൽ പ്രവേശിക്കുന്നതു സമുദായത്തിനു ശ്രേയസ്കരവും സമുദായ പുഷ്ടികരവും ആയിരിക്കാം. നമ്മുടെ തൊഴിൽ സാധാരണ കൃഷിയൊ കച്ചവടമൊ ആണെങ്കിലും ഉദ്യോഗഭ്രമം വടക്കരുടെ ഇടയിലും കുറേശ്ശെ കടന്നുകൂടീട്ടുണ്ടു. ഠരം ഭ്രമം ക്രമേണ വൎദ്ധിച്ചുവരുന്നതിൽ വളരെക്കാലത്തെക്കു യാതൊരു ദോഷവും വരാനില്ല. എന്നാൽ ഇതു സാധിക്കണമെങ്കിൽ ഇംഗ്ലീഷ ഭാഷാജ്ഞാനം ഇല്ലാതെ ആകയില്ലല്ലൊ.

(സി). ഇംഗ്ലീഷുഭാഷാപ്രചാരംകൊണ്ടു നമുക്കു വേറൊരു വലിയ കാൎയ്യം സാധിക്കാനുണ്ടു. നമ്മുടെ ഇപ്പോഴത്തെ സഭാഭരണസംപ്രദായം അത്ര തൃപ്തികരമല്ലെന്നു പലൎക്കും അഭിപ്രായമുണ്ടു. കാൎയ്യങ്ങൾക്കു ഒരു നടപ്പൊ വ്യക്തിയൊ ഇല്ലാതെ പലപ്പോഴും കഴയുന്നതു നാം വ്യസനത്തോടുകൂടി കണ്ടിട്ടുള്ളതാണല്ലൊ. നമ്മുടെ സമുദായത്തിനുവേണ്ടി രാപ്പകൽ ഇടവിടാതെ പരിശ്രമിക്കുന്ന മെത്രാപ്പോലീത്തന്മാൎക്കു വ്യസനത്തിനും ഇച്ഛാഭംഗത്തിനും ഇടകൊടുക്കു

ന്ന പല സംഗതികളും നാം അറിയാതെയൊ അറിഞ്ഞൊ പ്രവൃത്തിച്ചുപോരുന്നുണ്ട. നമ്മുടെ മെത്രാപ്പോലീത്തന്മാൎക്കുള്ള അധികാരം പ്രായെണ നാം തന്നെ കൊടുക്കുന്നതാണ. ആ അധികാരത്തെ നാം തന്നെ അനാദരിക്കുന്നതായാൽ അതിൽപരം ഒരു കഷ്ടം പറയാനില്ലാ. പിന്നെ ഓരോരുത്തരുടെ അധികാരത്തിന്റെ വ്യക്തി വന്നിട്ടില്ലാത്തകൊണ്ടും ചിലപ്പോൾ ചിലർ അതിരു കവിഞ്ഞു പ്രവൃത്തിച്ചുപോകുന്നുണ്ട. ഇതെല്ലാം സമുദായക്ഷേമത്തിന്ന ഹാനികരമാണ. ഈവക ദോഷങ്ങൾ ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിന്റെ പ്രചാരത്തോടുകൂടി ക്രമെണ കുറഞ്ഞുകുറഞ്ഞുവരുന്നതാണ. ഒരുത്തന്ന ഇംഗ്ലീഷ വിദ്യാഭ്യാസത്തോടുകൂടി ചരിത്രത്തിന്റെ ഉദയംമുതൽക്കുള്ള സകല സംഭവങ്ങളും വ്യക്തമായി കാണ്മാൻ ഇടയാകുന്നു. അധികാരികളെ ബഹുമാനിക്കുകയും നിയമത്തെ ആചരിക്കുകയുംചെയ്യുന്ന രാജ്യങ്ങൾ തഴച്ചുവന്നതും മറിച്ചുള്ളവ നശിച്ചുപോയതും മറ്റും ഇംഗ്ലീഷ ഭാഷമുഖാന്തരം നാം നല്ലവണ്ണം അറിയാൻ ഇടയാകുന്നു. നമ്മുടെ സഭാദ്ധ്യക്ഷന്മാരുടെ കരങ്ങളെ ബലപ്പെടുത്തുന്നതിന്നു ഉതകുന്ന ഈ തരം ചരിത്രപാരായണം നിമിത്തം നമ്മുടെ യുവാക്കന്മാർ സഭയെ അധികമധികം സ്നേഹിക്കുന്നതിന്നും പട്ടക്കാരെയും മേൽപട്ടക്കാരെയും അധികം വണങ്ങുന്നതിന്നും ഇടയാകുന്നതാണ. അത്മേനി പട്ടക്കാരനേയും പട്ടക്കാരൻ മേൽപട്ടക്കാരനേയും ബഹുമാനിച്ചു തുടങ്ങിയാൽ പിന്നെ നമ്മുടെ സഭയിൽ യാതൊരു കലഹമൊ വഴക്കൊ ഉണ്ടാകുന്നതല്ലാ. ഈവിധത്തിലും ഇംഗ്ലീഷ വിദ്യാഭ്യാസം നമുക്ക ഗുണകരമാണ.

(ഡി)- തെക്കും വടക്കും ഉള്ള സുറിയാനിക്കാർ തമ്മിൽ ഇപ്പോഴുള്ളതിൽ അധികമായ സമ്പൎക്കത്തിന്നും പരിചയത്തിന്നും ഇംഗ്ലീഷ വിദ്യാപ്രചാരം നിമിത്തം സംഗതി വരുന്നതാണ. നമ്മുടെ സഭ തെക്കരും വടക്കരും യോജിച്ചു പ്രവൃത്തിച്ചിട്ടു വേണം ഉയരാൻ. യോജിച്ചു പ്രവൃത്തിക്കണമെങ്കിൽ ഇരുകൂട്ടരുടേയും ഗുണദോഷങ്ങൾ അന്യോന്യം സ്പഷ്ടമായി മനസ്സിലാകണം. തെക്കരെ ഒഴിച്ചു നിൎത്തികൊണ്ടു വടക്കരൊ വടക്കരെ ഒഴിച്ചുകൊണ്ടു തെക്കരൊ എന്തെങ്കിലും പ്രവൃത്തിക്കുന്ന പക്ഷം അതു കാലക്രമെണ അഭിപ്രായഭേദങ്ങൾക്കും വഴക്കിന്നും കാരണമായിത്തീരുന്നതാകാം. ആലുവാ മുതൽ കൊല്ലംവരെയുള്ള രാജ്യത്തെ ഇരിമ്പുപാതകൊണ്ടു ബന്ധിക്കുന്നതിന്നു മുമ്പ, ചാത്തന്നൂർ മുതൽ, ചേലക്കരവരെയുള്ള സുറിയാനിക്കാരെ പരസ്പരസ്നേഹംകൊണ്ടു ബന്ധിക്കാൻ കഴിയുന്നതാണ. വടക്കരും ധാരാളമായി ഇംഗ്ലീഷ പഠിക്കാൻ തുടങ്ങുമ്പോൾ മദ്രാസിൽ വെച്ചെങ്കിലും പല തെക്കരുമായി സ്നേഹിക്കുന്നതിന്നും ഇങ്ങനെ തെക്കനും വടക്കനും എന്നുള്ള ഭേദം പോയി എല്ലാവരും സമുദായാഭിവൃദ്ധിയ്ക്കായി ശ്രമിക്കുന്നതിന്നും ഇടവരുന്നതാണ. ഇപ്പോൾ വടക്കരു

ടെ ഇടയിൽ തെക്കരെക്കുറിച്ചു തെറ്റായ പല അഭിപ്രായങ്ങളും ഉള്ള വിവരം വ്യസനത്തോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു. ഇതു പബ്ലിക്കായി പ്രസ്താവിക്കത്തക്ക ഗൌരവത്തെ അവലംബിച്ചിട്ടുണ്ടെന്നുകൂടി പറയേണ്ടിയിരിക്കുന്നു. എല്ലാം അന്യോന്യം നല്ലവണ്ണം അറിയാത്തതു നിമിത്തമെന്നേ ഞാൻ വിചാരിക്കുന്നുള്ളു. വടക്കരുടെ നേരെ തെക്കർക്കു ധാരാളം സഹതാപം ഉണ്ടാകുന്നതിനു ശ്രദ്ധിക്കേണ്ട ഭാരം നമുക്കുണ്ടു. അവരെ നാം അറിയാതെ വിധിക്കുകയും സഭാകാര്യങ്ങളിൽ അവർ ചെയ്യുന്ന ശ്രമങ്ങളെ നിസ്സാരമെന്നു ഗണിക്കുകയും ചെയ്യുന്നതു അധർമ്മവും ദോഷകരവുമാണ്. സഭാവിശ്വാസങ്ങളെ പാലിക്കുന്നതിനും സഭാനടപടികളെ അനുഷ്ഠിക്കുന്നതിനും നമുക്കുള്ളതിൽ ഒട്ടും കുറയാത്ത ശ്രദ്ധ തെക്കർക്കുമുണ്ടെന്നു പറവാൻ എനിക്കു ധൈര്യമുണ്ടു. തെക്കരേയും വടക്കരേയും തമ്മിൽ ഭിന്നിപ്പിച്ചു ആ ഭിന്നതയിന്മേൽ വടക്കരുടെ കോട്ട കെട്ടികളയാമെന്നു വല്ലവർക്കും വിചാരമുണ്ടെങ്കിൽ അതു ബുദ്ധിപൂർവ്വകമായ ഒരു വിചാരമല്ലെന്നു ഞാൻ അഭിപ്രായപ്പെടുന്നു. ഈ വിഷയത്തിൽ ഇംഗ്ലീഷ് പഠിച്ച തെക്കരും വടക്കരും തമ്മിൽ അഭിപ്രായഭേദമില്ലാതെ കാണുന്നതു ആശ്വാസകരം തന്നെ.

ഇങ്ങനെ നമ്മുടെ ഇടയിൽ ഇംഗ്ലീഷ് വിദ്യാപ്രചാരംകൊണ്ടു വടക്കർക്കു പ്രത്യേകിച്ചും സഭയ്ക്കു പൊതുവേയും ഉണ്ടാകാവുന്ന ഗുണങ്ങളെക്കുറിച്ചു വളരെ പറവാനുണ്ടു. എങ്കിലും ഈ ഉപന്യാസം ക്രമത്തിലധികം നീണ്ടുപോയേക്കുമോ എന്നു ഞാൻ ശങ്കിക്കുന്നു. നമ്മുടെ സഭയും നമ്മളും ക്രമേണ ഓരോ ഘട്ടങ്ങളിൽകൂടി കടന്നു പൊയ്ക്കൊണ്ടിരിക്കുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു പ്രചാരം വരുത്തണമെന്നുള്ളതാണു നമ്മെ ഇപ്പോൾ സർവ്വപ്രധാനമായി ബാധിച്ചിരിക്കുന്ന മോഹം. ഇതെത്രയും കാലോചിതമായ ഒരു മോഹം തന്നെ എങ്കിലും നാം നമ്മുടെ മോഹത്തിന്നനുസരണമായി പ്രവൃത്തിക്കുന്ന വിഷയത്തിലും അജാഗ്രത കാണിക്കാതെയിരിക്കേണ്ടതാണു. നമുക്കു ഇവിടെ ഒരു സിമ്മനാരി ഉണ്ടായില്ലെങ്കിൽതന്നെ വടക്കരിൽ പലരും ഇംഗ്ലീഷ് പഠിച്ചു എന്നു വരാവുന്നതാണു. എന്നാൽ അങ്ങിനെയുള്ള പഠിനം വേണ്ടേടത്തോളം വേഗത്തിലൊ വേണ്ടവിധമൊ ആയിരിക്കയില്ല. ഒരു നിലം കൃഷിചെയ്യാതെ വെറുതെ ഇട്ടാൽ തന്നെയും അതിൽ ആരുടേയും ശ്രമം കൂടാതെ വല്ല ചെടികളും ഉണ്ടായെന്നു വരാം. എന്നാൽ നമുക്കു ആവശ്യമുള്ളതായി എന്തെങ്കിലും ഉണ്ടാകണമെങ്കിൽ നാം പ്രത്യേകം പ്രയത്നിക്കേണ്ടിയിരിക്കുന്നു. ഈ വിധമുള്ള ഒരു പ്രയത്നമാണു ഈ സിമ്മനാരിയുടെ ആരംഭം. ഈ സിമ്മനാരിയുടെ ഗുണത്തിനുവേണ്ടി തന്റെ ആയുസ്സിനെക്കൂടി സമർപ്പിച്ചിരുന്ന ഒരു യോഗ്യൻ ഇന്നു ഈ യോഗത്തിൽ ഇല്ലാത്തതു എല്ലാവർക്കും ദുഃഖകരമായിരിക്കുന്നു. അതു ഈ

സിമ്മനാരിക്കു പരിഹരിക്കാൻ പാടില്ലാത്ത ഒരു നഷ്ടമായിപ്പോയി എങ്കിലും മഹാജനങ്ങളുടെ ഹൃദയപൂൎവ്വകമായ സഹായം ഉള്ള കാലത്തോളം ഈ സംഭവത്തെക്കുറിച്ചു നാം നിരാശപ്പെടണമെന്നില്ല. ഇന്നത്തെ യോഗത്തിൽവച്ചു സിമ്മനാരിക്കു ഒരു പുതിയ ജീവൻ ഉണ്ടാകുമെന്നു ശരണപ്പെട്ടുകൊണ്ടു ഈ പ്രസംഗം അവസാനിപ്പിക്കുന്നതോടുകൂടി ഇതു ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരുന്ന മഹാജനങ്ങൾക്കു വന്ദനം പറയുകയും ചെയ്തുകൊള്ളുന്നു. എം. പി. വക്കി.

---

## പെന്തിക്കൂസ്തി.

കണ്ടാലും ദൈവിക നൽവരങ്ങളുടെ പൂൎണ്ണതയെ (ഭൂമിമേൽ വീഴുന്ന ചാറൽ മഴപോലെയും പനിമഞ്ഞു പോലെയും) തന്റെ വാത്സല്യമുള്ളവരുടെ മേൽ അളവുകൂടാതെ ചിന്തിക്കൊടുക്കുന്നതായ വിലയേറിയതും ശ്രേഷ്ഠതകളുമായ ഒരു ദിവ്യദിവസം കടന്നുപോയിരിക്കുന്നു.

ഇതിനെപ്പറ്റി ഒരുവൻ നിങ്ങളെ പഠിപ്പിപ്പാൻ ഇനിയും ആവശ്യപ്പെട്ടിരിക്കുന്നുവൊ. ഇല്ല. എന്നാലൊ ഓൎമ്മപ്പെടുത്തുകയത്രെ. ഇതിന്റെ മഹിമയെ ആസ്വദിക്കാത്തവർ ഇനിയും ശേഷിച്ചിരിക്കുന്നു എങ്കിൽ അവർ കാലഭേദങ്ങളേയും ദിവസത്തിന്റെ ഗുരുലഘുത്വത്തെയും ഗണ്യമാക്കാതെ കേവലം മൃഗപ്രായന്മാരായി തെരുവീഥികളിൽ കളിച്ചു നടക്കുന്ന ശിശുക്കൾ എന്നല്ലാതെ എന്തു പറയേണ്ടു. ലോകത്തിൽ ഇവർ ജ്ഞാനികളും പുരുഷപ്രാപ്തിക്കുതക്ക ബുദ്ധിയുള്ളവരുമത്രെ. എന്നാൽ മേലായുള്ളവയെ സംബന്ധിച്ചൊ യാതൊന്നും അറിയാത്തവരും അറിവാൻ ആഗ്രഹമില്ലാത്തവരുമാകുന്നു.

തേൻകട്ടയെ ആഗ്രഹിക്കാത്ത ഭക്ഷണപ്രിയൻ ആരാകുന്നു, രത്നങ്ങളെ വിലമതിക്കാതെ ഇരിക്കുന്ന ദ്രവ്യാഗ്രഹിയും ആരുള്ളു?. നീ ഭക്ഷണപ്രിയനും ദ്രവ്യാഗ്രഹിയും ആയിരുന്നു എങ്കിൽ അതിനെ ഉപേക്ഷിക്കണമെന്നില്ലാ. എന്നാലൊ അവയെ ഏററവും പരിശോധനയോടുകൂടെ ആഗ്രഹിക്കണമെന്നേയുള്ളു. ഭക്ഷണപ്രിയൻ ഏററവും രുചികരമായ ഭക്ഷണവും ദ്രവ്യാഗ്രഹി ഏററവും വിലയേറിയ മുത്തുരത്നവും ആഗ്രഹിച്ചാൽ മതി. ഇതു നിന്നെ പ്രയാസപ്പെടുത്താമൊ. നിന്റെ ആഗ്രഹത്തിനു അനുകൂലമായി അതിന്റെ പൂൎണ്ണതയെ ആഗ്രഹിച്ചുകൊൾവാനല്ലാതെ അതിനെ ഉപേക്ഷിക്കണമെന്നു നിന്നെ നിൎബ്ബന്ധിക്കുന്നില്ലല്ലൊ. അതിനാൽ ഇങ്ങിനെ ആഗ്രഹിക്കുന്നതു ഇമ്പമുള്ളതാകുന്നു.

പിശാചു നിന്നെ ഉദ്യോഗിപ്പിക്കുന്നതും നിന്നെ കുരുക്കിൽ അകപ്പെടുത്തുവാൻ കാണിച്ചുകൊണ്ടിരിക്കുന്നതും ഇവയുടെ പൂൎണ്ണതയെന്നു നിനക്കു തോന്നിപ്പോകുന്നതും ഇടകലൎന്നു വെച്ചു വഞ്ചനയുള്ള

വില്ലുപോലെ മാറി വേറൊരു കൈവഴിയായി തിരിഞ്ഞു അറുതികുറിക്കപ്പെടുന്നതായ അപ്പൻ്റെ രുചിയും മായാസമ്പത്തുമാകുന്നു.

എന്നാൽ ദൈവം നിനക്കു കാണിച്ചുതരുന്നതൊ. ജീവനുള്ളതായി, അതിൻ്റെ മധുരരസത്തിൽനിന്നും, നിൻ്റെ നാവു പിൻമാറാത്തതായ ഭക്ഷണവും വിലമതിക്കപ്പെടുവാൻ വഹിയാത്തതായി ഏറ്റവും വിലയേറിയ മുത്തും ആകുന്നു. പിശാചിൻ്റേതു അല്പകാലത്തേക്കുമാത്രം അനുഭവിക്കാകുന്നതും അനിത്യവുമത്രെ. ദൈവം നിനക്കു തരുന്നതു നിത്യമുള്ളതായി എന്നന്നേക്കുമായി അനുഭവിക്കാവുന്ന സൌഭാഗ്യമാകുന്നു.

ആകയാൽ ഭോഷനായ ഭക്ഷണപ്രിയനും ദ്രവ്യാഗ്രഹിയും ആയുള്ളവനെ! നീ ആഗ്രഹിച്ചു തെരഞ്ഞെടുത്തതു വെറും മായയാകുന്നു. വലിയ നിക്ഷേപം ഇതുവരെയും നീ കണ്ടെത്തിയില്ലാ. എങ്കിലും എന്തൊ കിട്ടിയെന്നുള്ള പ്രകാരം നീ ഭാവിക്കുന്നു. നിൻ്റെ നിഗള വിചാരം നാശത്തിനാകുന്നയെന്നു കരുതികൊൾകാ. നീ വിലയേറിയതായി എണ്ണുന്നതു തൻ്റെ അടുക്കൽ ഹീനമാകുന്നു. അതുകൊണ്ടു ദൈവത്തിൻ്റെ കൺകളിൽ വിലയേറിയതു ഏതൊ അതിനെ അന്വെഷിക്ക. പൊന്നിനേക്കാളും തങ്കത്തേക്കാളും എൻ്റെ ഫലവും തെരിഞ്ഞെടുക്കപ്പെട്ട വെള്ളിയേക്കാൾ എൻ്റെ ആദായവും നല്ലതാകുന്നുയെന്നു പറഞ്ഞുകൊണ്ടു അതു നിന്നെ വിളിക്കുന്നു. അതു തേനിനേക്കാളും തേൻകട്ടയെക്കാളും മാധുര്യമുള്ളതുമാകുന്നു.

അതിനാൽ നീ സമ്പന്നനാകണമെങ്കിൽ ദൈവത്തിലും, ദൈവത്തെക്കൊണ്ടു തന്നെയും സമ്പന്നൻ ആയികൊൾകാ. ദ്രവ്യത്തെകൊണ്ടും അഴിഞ്ഞുപോകുന്ന വസ്തുക്കൾകൊണ്ടും അരുതു. നിൻ്റെ ഹൃദയമാകുന്ന നിക്ഷേപസഞ്ചിയെ ദ്രവ്യാഗ്രഹംകൊണ്ടും മായാവിചാരങ്ങൾകൊണ്ടും നിറയ്ക്കുന്നതിനു പകരം അതിനെ ദൈവത്മാവുകൊണ്ടും ദിവ്യവിചാരങ്ങൾകൊണ്ടും നിറക്കേണ്ടതാണ്. അപ്പോൾ നീ ദൈവത്തിൻ്റെ ആലയമായിതീരും.

നിൻ്റെ നിക്ഷേപം ഇപ്പോൾ ഏതാകുന്നു? അതു നിന്നിൽ അധിവസിക്കുന്ന ദൈവാത്മാവാകുന്നു. നിൻ്റെ നിക്ഷേപം എവിടെയൊ അവിടെ നിൻ്റെ ഹൃദയവും ആയിരിക്കും. ആകയാൽ നിൻ്റെ ഹൃദയം ദൈവാത്മാവോടുകൂടെയും ദൈവാത്മാവു നിൻ്റെ ഹൃദയത്തിലും ഇരിക്കുന്നതിനാൽ തൻ്റെ വാഗ്ദത്തം ഇവിടെ നിവൃത്തിക്കുന്നു.

പ്രിയരെ! നാമും ദൈവത്തെ ധരിപ്പാനായിട്ടു നിശ്ചയിക്കപ്പെട്ടിരിക്കുന്ന ഒരുവലിയ ദിവസം നാം അറിയാതെ കടന്നുപോയിയെന്നു വരുവാൻ നാം രാത്രിയുടെ മക്കളും അന്ധകാരത്തിന്നടുത്തവരുമല്ലാ. എന്നാലൊ പകലിൻ്റെയും പ്രകാശത്തിൻ്റെയും മക്കൾ നാം ആകുന്നു.

പെന്തിക്കുസ്തി എന്ന ദിവസം നാം സ്വർഗ്ഗീയനൽവരങ്ങളാൽ എത്രയും ആനന്ദിപ്പാനുള്ള ദിവസമായിരിക്കെ നമ്മിൽ മിക്കപേരും അതു് അനുഭവിക്കാത്തതു എന്തു? അന്നു പരിശുദ്ധശ്ലീഹന്മാരുടെമേൽ ഇറങ്ങി ആവസിച്ചപ്രകാരം തന്നെ എത്രയും പ്രസന്ന ശോഭിതമായി എരിഞ്ഞു മനോഹരമായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന കൊന്തുകളുള്ള കതിരുകളാൽ ചുററപ്പെട്ട പരിശുദ്ധറൂഹാ മേലിൽനിന്നും ഇറങ്ങി ഭൂവാസികളുടെമേൽ അധിവസിക്കുന്നതായ ദിവസം എത്ര മനോഹരം! അഗ്നിമയന്മാർ ഇതിൽ എത്രയും വിസ്മയിച്ചുകൊണ്ടു നോക്കുന്നു. സർവ്വവല്ലഭനും പരിശുദ്ധനുമായവൻ മൺപാത്രമായ കൂടാരത്താൽ നിന്ദ്യമായ ഭവനത്തിൽ കുടിയിരിപ്പാൻ എന്ന പ്രകാരം പ്രതാപത്തോടെ ഇറങ്ങുന്നതിനെ സൂക്ഷിച്ചുനില്ക്കുന്ന മാലാഖമാർ മൺമയന്മാരുടെ അയോഗ്യതയെ വിചാരിച്ചു പരിഭ്രമിക്കുന്നു. എന്തെന്നാൽ ആകാശങ്ങളും തന്റെ കാഴ്ചക്കു വെടിപ്പുള്ളവയല്ല. തന്റെ പരിശുദ്ധന്മാരുടെ ശുദ്ധതയിലും തന്റെ ശുദ്ധതയോടു കൂട്ടിനോക്കുമ്പോൾ തനിക്കു തൃപ്തിയാകുന്നില്ല. ഈ ബലഹീനപാത്രങ്ങൾ എത്ര അധികം!

ഈ കാര്യത്തിൽ നാം ഭയപ്പെടേണ്ടിയിരിക്കുന്നു. എന്തെന്നാൽ പരിശുദ്ധറൂഹാ ബലഹീനന്മാരും നിസ്സാരന്മാരുമായ നമ്മിൽ കുടിയിരിപ്പാനായിട്ടു വരുന്നു. നാം ഇതിനെപ്പററി വിചാരപ്പെട്ടു വല്ല ഒരുക്കവും ചെയ്യുന്നുണ്ടോ? ഇല്ല. എങ്കിൽ നമ്മുടെ സ്ഥിതി എന്തായിതീരും? നീ ഒരു ചിലവും ചെയ്യേണമെന്നില്ല. തനിക്കു നിന്റെ ഹൃദയത്തിൽ ഇരിപ്പാൻ സ്ഥലം കൊടുത്താൽ മതി. പിശാചിനു അതിൽ ഒരു കാലടിസ്ഥലംപോലും ശേഷിപ്പിക്കയുമരുതു. നീ ദൈവത്തിന്റെ ആലയമാകുന്നുവെന്നും ദൈവത്തിന്റെ റൂഹാ നിന്നിൽ വസിപ്പാനുള്ളതാകുന്നുവെന്നും ഉള്ള ഈ രഹസ്യം നീ അറിഞ്ഞു അനുഭവത്തിൽ വരുത്തുവാൻ ഇനിയും കാലം പോരായൊ.

പ്രിയരെ! പരിശുദ്ധറൂഹാ നമ്മിൽ കുടിയിരിക്കുമ്പോൾ നമ്മുടെ പദവി എന്തായിരിക്കാം അതു ഗബ്രിയേലിന്റേതിനേക്കാൾ ശ്രേഷ്ഠമുള്ളതും മിഖായേലിന്റേതിനേക്കാൾ മഹിമയേറിയതും മാലാഖമാരുടെ വൃന്ദങ്ങൾ എല്ലാററിനേക്കാളും ഉന്നതപ്പെട്ടിരിക്കുന്നതുമാകുന്നു. ബുദ്ധിഹീനനായ മനുഷ്യാ! ഇതു തിരിച്ചറിയുന്നില്ലയൊ. ഇതിനെപ്പററി നീ വിചാരപ്പെടുന്നില്ലയൊ. പരിശുദ്ധറൂഹായുടെ സന്തോഷം എന്താകുന്നുവെന്നു ജഡമയനായ മനുഷ്യൻ വല്ലതും അറിയുന്നുവൊ. ഇതു രുചിച്ചറിയുന്നവനല്ലാതെ മററൊരുത്തനും ഇതിനെക്കുറിച്ചു അല്പമായി അറിവാൻ നിവൃത്തിയില്ല.

ഇതാ! ആ മഹാ വലിയ ദിവസം നമ്മിൽനിന്നും കടന്നുപോയിരിക്കുന്നു. നാം ആ ദിവസം പരിശുദ്ധറൂഹായാൽ പുതുതാക്കപ്പെട്ടു പ്രകാശിക്കപ്പെട്ടുവൊ. ഉണ്ടെങ്കിൽ അതു ഇപ്പോൾ നിന്റെ ഹൃദയ

ത്തിന്റെ നടുവിൽ പ്രസന്നതയുള്ള കതിരുകളാൽ വിളങ്ങി പ്രകാശിക്കുന്നുവൊ? അതൊ തന്റെ പരിശുദ്ധതക്കു ചേരാത്ത നിന്റെ വഷളായ നിരൂപണം, വചനം പ്രവൃത്തി ഇവയാൽ അസഹ്യപ്പെട്ടു നൊമ്പരപ്പെട്ടു അതു നിന്റെ ഹൃദയത്തിന്റെ നടുവിൽ ഞെറു നോവോടെ ഇരിക്കുന്നുവൊ? ഒന്നാമത്തേതെങ്കിൽ നീ ഭാഗ്യവാൻ തന്നെ. അല്ലായെങ്കിലൊ നിന്റെ കാൎയ്യം വളരെ കഷ്ടം തന്നെ. ഇനിയും ഇത്ര സൌകൎയ്യമുള്ള അവസരം കിട്ടുമെന്നൊ നീ വിചാരിക്കുന്നതു. നിശ്ചയിക്കപ്പെട്ട ദിവസം നീ എന്തിനായി ചിലവഴിച്ചു അന്നു നീ പള്ളിയിൽ പോയിരുന്നുവെങ്കിൽ എന്തുകൊണ്ടു നിന്റെ സഖിമാരുടെ കൂട്ടത്തിൽ നിനക്കു അതിനെ ആസ്വദിപ്പാൻ കഴിയാതെ പോയി. സഖിമാരായ ശ്ലീഹന്മാരുടെ സംഘം പരിശുദ്ധ റൂഹായാൽ നിറയപ്പെട്ടപ്പോൾ ലജ്ജയോടെ നിന്നിരുന്ന ശിഷ്യൻ ആരാകുന്നു. നീയും അവനോടുകൂടെ ആവാൻ ശ്രമിക്കുന്നുവൊ?. അതു നിന്നിൽനിന്നും ദൂരമായിരിക്കട്ടെ.

അവിശ്വാസവും മാറുപാടുമായ സന്തതിയായുള്ളോവെ! എത്രത്തോളം ദൈവം നിന്നെ സഹിക്കും. ശ്വാസമില്ലാത്ത ജഡം ചത്തതാകുന്നു. പരിശുദ്ധ റൂഹായില്ലാത്ത ക്രിസ്ത്യാനിയും അപ്രകാരം തന്നെ മരിച്ചിരിക്കുന്നു. ആകയാൽ നാം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടില്ലായെങ്കിൽ അവധി കഴിച്ചു മൌനമായിരിക്കരുതു. പ്രാപിച്ചവൻ അതിനെ ദുഃഖിപ്പിക്കരുതു. താൻ നില്ക്കുന്നുവെന്നു നിരൂപിക്കുന്നവൻ വീഴാതിരിപ്പാൻ സൂക്ഷിക്കട്ടെ.

---

## പ്രൊസലയിററിസം.

ഇംഗ്ലണ്ടിൽ ചൎച്ചടൈംസ് എന്ന പത്രത്തിലും അമെറിക്കായിൽ ലിവിംഗ ചൎച്ച് എന്ന പത്രത്തിലും മലങ്കരെ സുറിയാനിസഭയെ കുറിച്ചു ഞങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തിയ ലേഖനങ്ങൾ ഈ നാട്ടിലെ സി. എം. എസ. മിഷ്യനറിമാരെ സാമാന്യത്തിൽ അധികം ബേധിപ്പിച്ചിരിക്കുന്നതായി കാണുന്നു. സുറിയാനിസഭയുടെ ചരിത്രം, ഉപദേശാചാരങ്ങൾ, മിഷ്യനറിമാരുമായുണ്ടായ ഐക്യത, വേർതിരിവു, തൽകാലസ്ഥിതി മുതലായ സംഗതികൾ നേരെ പറയാവുന്നവയും മിഷ്യനറിമാരുടെ രേഖകൾ കൊണ്ടു തന്നെ തെളിയിക്കാവുന്നവയുമായ സംഗതികൾ മാത്രമെ ഞങ്ങൾ എഴുതിയൊള്ളു. എങ്കിലും അതിൽ മിഷ്യനറിമാർ സുറിയാനിക്കാരിൽനിന്നു അവരുടെ സഭയിലേക്കു ആൾ ചേൎത്തു വരുന്ന വിദ്യയെ കുറെ വെളിപ്പെടുത്തിയിട്ടുള്ളതിനാൽ ഇംഗ്ലാണ്ടിലും അമെറിക്കായിലുമുള്ള ആളുകളുടെ ഇടയിൽ തങ്ങളുടെ മൎയ്യാദകേടു വെളിപ്പെട്ടുപോകുന്നതിൽ വച്ചുള്ള ലജ്ജയും സുറിയാനിക്കാരൊടു ആ ദേശത്തെ ക്രിസ്ത്യാനിക

ൾക്കു വല്ല സഹതാപവും ഉണ്ടായെക്കുമൊ എന്നുള്ള സൂദ്ധ്യ്യമാണ മിഷ്യനരിമാരുടെ സങ്കടഹേതുവെന്ന തോന്നുന്നു. അതിലേക്കു പരിഹാരമായി ആർച്ച്ഡീക്കൻ കെയിലി, ഡാക്തർ റിച്ചാർസ്സ ഈ സായ്പന്മാർ കൂടി ഒരു മറുപടി എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. കഴിഞ്ഞ മലയാളമിത്രത്തിൽ "യാക്കോബായസഭയും പ്രൊസലയിററിസവും" എന്ന തലവാചകത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഉപന്യാസം ഈ മിഷ്യനരി ധാരമാരുടെ മറുപടിയുടെ തർജ്ജമയാകുന്നു.

ആ മറുപടി വായിച്ചാൽ, ഞങ്ങളുടെ ആക്ഷേപങ്ങൾക്കു മിഷ്യനരിമാൎക്കു സമാധാനം പറവാനില്ലെന്നു വെളിപ്പെടുന്നുണ്ടു. എന്തെന്നാൽ മിഷ്യനരിമാർ പ്രൊസലയിററ ചെയ്യുന്നു എന്ന ഞങ്ങൾ പറഞ്ഞതിനു സമാധാനം പറയുന്നതിനു പകരം യാക്കോബായക്കാർ പ്രൊസലയിററു ചെയ്യുന്നു എന്നാണ ഇവർ വാദിച്ചിരിക്കുന്നതു. അതിലേക്കു ദൃഷ്ടാന്തമായി ൧൮൯൨-ൽ റെനിവിലാത്തിയെ യാക്കോബായക്കാർ മെത്രാനായി വാഴിച്ചു എന്നൊരു കാരണവും പറയുന്നുണ്ടു. ൧൮൩൬-മുതൽ മിഷ്യനരിമാർ പ്രൊസലയിററ ചെയ്യുന്നു എന്നു അവരുടെ മേൽ ആരോപിച്ചിട്ടുള്ള കുററത്തിനു കൊണ്ടുവന്നിട്ടുള്ള ഈ സമാധാനംകൊണ്ടു വെളിപ്പെടുന്നതു എന്തെന്നുവച്ചാൽ: ൧൮൯൨-ൽ വിലാത്തി എന്നൊരാളെ യാക്കോബായക്കാർ വാഴിച്ചതുകൊണ്ടു ൧൮൩൬-മുതൽ മിഷ്യനരിമാർ പ്രൊസലയിററു ചെയ്തുവരുന്നതാകുന്നു എന്നാണല്ലൊ. ഈ പൊട്ടയുക്തി കൊണ്ടു തങ്ങളുടെ കുററം അടകയില്ലെന്നു പ്രത്യക്ഷമാണല്ലൊ. ഈ വിദ്യ കൊണ്ടു ശീമയിലെ വെള്ളക്കാരുടെ കണ്ണിൽ പൊടിയിടാമെന്നു വിചാരിക്കുണ്ടൊ. ഇംഗ്ലണ്ടിലെയും അമ്മെറിക്കായിലെയും പത്രങ്ങൾ മൂലംതന്നെ നമ്മുടെ ധാരമാരുടെ കൌശലം താമസിയാതെ വെളിപ്പെടുന്നതിനു ഇടയാകുന്നതാകയാൽ ഞങ്ങൾ അതിനെപ്പററി ഇപ്പോൾ ഒന്നും പറയുന്നില്ല.

നമ്മുടെ മിഷ്യനരി സായ്പന്മാരുടെ കൃതിയിൽ നവീകരണക്കാർ സുറിയാനിക്കാരിൽ ഏകദേശം പാതിയോളം ഉണ്ടെന്നു പറഞ്ഞിരിക്കുന്നതു അവർ ആൾ എണ്ണി തിട്ടപ്പെടുത്തിപ്പറഞ്ഞതൊ വല്ല രേഖയും കണ്ടുപറഞ്ഞതൊ എന്ന ഞങ്ങൾക്കു മനസ്സിലാകുന്നില്ല. മിഷ്യനരിമാരിൽ ചിലർ സത്യം ചെയ്തു കള്ളസാക്ഷി പറഞ്ഞതായി കോട്ടുവിധികൾ അടുത്തകാലത്തു തന്നെ ഉണ്ടായിട്ടുണ്ടെങ്കിലും വെള്ളക്കാരാകകൊണ്ടു കള്ളം പറഞ്ഞു എന്ന വിചാരിപ്പാൻ പാടില്ലല്ലൊ. എങ്കിലും തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലെ സെൻസസ് റിപ്പോട്ടുകൾ വായിച്ചാൽ നവീകരണക്കാരുടെയും യാക്കൊബായക്കാരുടെയും സംഖ്യകളുടെ താരതമ്യം കാണാമെന്നു മാത്രം ഞങ്ങൾ പറഞ്ഞുകൊള്ളുന്നു.

## സൂചനകൾ.

ഒരു വഴിപാട്. മഴവന്നൂർ പള്ളിക്കാർ ഈർശ്ലേമിൽ ഉള്ള വിശുദ്ധ കബറിൻ ദേവാലയത്തിലേക്കു വെള്ളികൊണ്ടു പണിയിച്ചു സ്വർണ്ണം പൂശിയ ഒരു വിശേഷ കാസായും പീലാസാ മുതലായ സാമാനങ്ങളും വഴിപാടായി അയച്ചുകൊടുക്കയും അതു അവിടെ എത്തിയതായി അവിടത്തെ ബാവായുടെ കല്പന കിട്ടുകയും ചെയ്തിരിക്കുന്നതായി ഒരു ലേഖകൻ എഴുതിയറിയിക്കുന്നു. ഈ വഴിപാടു അയക്കുവാൻ പ്രത്യേകം ഉത്സാഹിച്ചതു കണ്ടനാട്ടു ദി. ശ്രീ. കരോട്ടു വീട്ടിൽ യൂയാക്കീം കത്തനാർ അവർകളും മഴവന്നൂർ പള്ളിയിലെ പട്ടക്കാരും ആയിരുന്നു.

❖ ❖ ❖ ❖

ശ്രായി തണ്ടാൻ. ക്രിസ്തുമതത്തിൽ ചേരാതെ ക്രിസ്തുമതപ്രസംഗിയായിരുന്ന ശ്രായി തണ്ടാനെക്കുറിച്ചു ഇടവകപ്പത്രിക മൂലം ഞങ്ങളുടെ വായനക്കാർ അറിവാൻ ഇട വന്നിട്ടുണ്ടല്ലോ. തണ്ടാൻ ക്രിസ്ത്യാനി മതതത്വങ്ങളെ പരിശോധിപ്പാൻ തുടങ്ങിയിട്ടു വളരെക്കാലമായി സുറിയാനി, അംഗ്ലിയാ, റോമാ, ഈ മൂന്നു സഭകളുടെയും പുസ്തകങ്ങളെ പരിശോധിക്കയും തത്വങ്ങളെ അഭ്യസിക്കയും ചെയ്തു. ശേഷം കാലം ചെയ്ത കൊച്ചുതിരുമേനിയുമായി പരിചയപ്പെട്ടതു മുതൽ അവിടത്തെ ഉപദേശങ്ങളിൽ വളരെ വിശ്വാസസ്ഥിരതയും ഉറപ്പും വന്നു. കുടുംബത്തെ കൂടെ മനസ്സു തിരിപ്പിക്കണമെന്നുള്ള ഉദ്ദേശത്തിന്മേൽ ക്രിസ്ത്യാനിത്വം സ്വീകരിക്കുവാൻ ഇതുവരെ താമസിച്ചതാണ എങ്കിലും മേയ മാസത്തിൽ പരുമല പള്ളിയിൽ വെച്ചു പരസ്യമായി ജ്ഞാനസ്നാനം കൈക്കൊൾകയും അബ്ദുൾമ്ശീഹ്, (യേശുദാസൻ) എന്ന പേർ സ്വീകരിക്കയും ചെയ്തിരിക്കുന്നു. തന്റെ മനസ്സുതിരിവു ചരിത്രം മിസ്റ്റർ യേശുദാസൻ അവർകൾ തന്നെ ഇടവകപ്പത്രികക്കു അയച്ചുതരുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

❖ ❖ ❖ ❖

ഒരു പെരുനാളാഘോഷം — ഈ മാസം ൨൭-ാം നു വിശുദ്ധ യോഹന്നാൻ സ്ലീഹായുടെ പെരുനാൾ കല്ലുങ്കത്ര പുതുക്രിസ്ത്യാനി പള്ളിയിൽവെച്ചു ആഘോഷിക്കയുണ്ടായി. രാത്രി പ്രദക്ഷിണം. നന്തരം കരിമരുന്നു പ്രയോഗങ്ങളും മാജിക്കലാന്റേൺ കാണിക്കയും ഉണ്ടായിരുന്നു. പെരുനാൾ ദിവസം കുർബാനയും പ്രസംഗവും കഴിഞ്ഞു ഞാണിന്മേൽകളി, കമ്പിന്മേൽകളി മുതലായ അഭ്യാസങ്ങൾ നാനാജാതിമതസ്ഥന്മാരായി കൂടപ്പെട്ടിരുന്ന അനേകം ആളുകൾക്കും അത്യന്തം ആഹ്ലാദജനകമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. സഭയിൽ ചേർന്നിട്ടില്ലാത്ത പുലയർ പറയർ മുതലായവരും ഈ ആഘോഷത്തിൽ പങ്കുകൊള്ളുന്നതിനായി വന്നുകൂടുകയും അവിടെയുള്ള സകല നടപടികളെയും കണ്ടു സന്തുഷ്ടമാനസരായി തിരികയും ചെയ്യുന്നതിനാൽ ഈ അവസരം അങ്ങിനെയുള്ളവരെ സഭയിലേക്കു ആകർഷിക്കുന്നതിനും കൂടി ഉപയോഗപ്പെടുന്നു. പെരുനാൾ ആകപ്പാടെ വളരെ ഭംഗിയായി തന്നെ കഴിഞ്ഞുകൂടി. കല്ലുങ്കത്ര പുതുക്രിസ്ത്യാനി സഭയുടെ ശക്തി പൂർവ്വാധികം വർദ്ധിച്ചിട്ടുണ്ടെന്നുള്ളതിനു ഈ പെരുനാളാഘോഷം നല്ല ഒരു ലക്ഷ്യമാണ. ഈ. സഭയുടെ നിലനില്പിനു വേണ്ടി ഇതുകാലപര്യന്തം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന കല്ലുങ്കത്ര വലിയ പള്ളിയിൽ വികാരി ബ. ചാലാകരിയിൽ വല്യച്ചൻ അവർകളുടെ ഈ ഉത്തമ ദൃഷ്ടാന്തത്തെ നമ്മുടെ മലങ്കരയിലുള്ള എല്ലാ ഇടവകകളിലെയും ബ. പട്ടക്കാർ പിന്തുടരുകയും കഴിവുള്ള സ്ഥലങ്ങളിലൊക്കെയും പുതിയ സഭ ഏർപ്പെടുത്തുകയും ഉള്ളതിനെ പരിപുഷ്ടിപ്പിക്കയും ചെയ്യുന്നതായിരുന്നാൽ സുറിയാനി സഭക്കിപ്പോൾ ഉണ്ടെന്നു മറ്റുള്ളവരാൽ വിധിക്കപ്പെടുന്ന ഏക ന്യൂനതയും കൂടി പരിഹരിക്കപ്പെടുന്നതാണ.

❖ ❖ ❖ ❖

യാക്കോബായക്കാർ അംഗീകരിക്കുന്ന വിശുദ്ധ വേദപുസ്തകങ്ങളുടെ ഒരു പട്ടിക മേടിച്ചിട്ടു മറുപടി പറഞ്ഞിട്ടില്ലെന്നു മിത്രം പറയുന്നു. ഈ തർക്കം സംബന്ധിച്ചു ഇടവകപത്രികയിൽ ഉണ്ടായിരുന്ന വാദപ്രതിവാദങ്ങൾ ഒന്നും മിത്രാധിപർ കണ്ടിട്ടില്ലാത്തതുപോലെയാണ ഈ ചോദ്യം കണ്ടിട്ടു തോന്നുന്നതു. മിച്ചാനിലെ വേദപുസ്തകവും ബൂക്കാനാന്റെ പുസ്തകവും കാനോനും മതസംഗതിയും എ

ല്ലാം കൂടി താരതമ്യപ്പെടുത്തി പത്രികയിൽ പറഞ്ഞിരുന്ന ലിസ്റ്റ മിത്രാധിപർ വായിക്കരുതെന്നു ഞങ്ങൾക്കു ഉദ്ദേശമില്ലാഞ്ഞു എന്നു മാത്രം ഇതിനു മറുപടി പറഞ്ഞാൽ മതിയാകും. അടിയിൽ വീണാലും കാൽ മീതെ ആയിരിക്കണം എന്നല്ലേ ഉദ്ദേശം. തക്കത്തിൽ മിത്രം തോററോടി. മിത്രാധിപരുടെ മേൽ ഞങ്ങൾ ന്യായവഷം വ്യാജം ആരോപിച്ചു. ചൂണ്ടയുണ്ടെങ്കിൽ കേട്ടു മുഖാന്തരം ഞങ്ങളുടെ മേൽ കേറു കൊണ്ടുവരുവാൻ ഞങ്ങൾ പോർ വിളിച്ചു. ഇതെല്ലാം കഴിച്ചപ്പോൾ മിണ്ടാതെ ഇരുന്നേച്ചു മൂന്നാലു മാസം കഴിഞ്ഞപ്പോൾ ഇടവകപ്പത്രിക തോററുപോയെ എന്ന ഒരു നാട്യം പുറപ്പെടുവിപ്പാൻ മിത്രത്തിനു ലജ്ജയില്ലാതെപോയതിൽ ഞങ്ങൾ ആശ്ചര്യപ്പെടുന്നു.

❖ ❖ ❖ ❖

ജിബ്രാൽററിൽ ഒരു അംഗ്ലിയാബിഷോപ്പിനെ വാഴിക്കാൻ പാടില്ലെന്നു ഒരു അംഗ്ലിയാക്കാരൻ ഒരു ഇംഗ്ലീഷ പത്രത്തിൽ തർക്കിച്ച വിവരം ഇടവകപ്പത്രികയിൽ സൂചിപ്പിച്ചതിനു മിത്രം ഞങ്ങളെ ശകാരിക്കുന്നു. ഇംഗ്ലീഷ പത്രങ്ങളിൽ നിന്നു ഒന്നും പത്രികയിലേക്കു പകർത്തി കൂടായെന്നോ മറേറാ വല്ല നിയമവും മിത്രം പാസ്സാക്കിയിട്ടുണ്ടെങ്കിൽ അതു ഞങ്ങളെ സംബന്ധിക്കയില്ലെന്നു പ്രത്യേകം പറയേണമെന്നില്ലല്ലോ.

❖ ❖ ❖ ❖

കഴിഞ്ഞ പത്രികയിൽ മാത്രം മിത്രത്തെയും മിഷ്യനറിമാരെയും കുറിച്ചു ഒന്നും പറഞ്ഞിട്ടില്ലെന്നുള്ള ഒരു വിചാരക്കേടു കൂടി മിത്രം ഒരു ദീർഘശ്വാസം വിട്ടിരിക്കുന്നു. ഇടവകപ്പത്രികയുടെ പുറപ്പാടിനു മുമ്പുണ്ടായിരുന്ന മിത്രവിചാരം ഇന്നാന്നു നിഷ്പക്ഷത്തിലും സുറിയാനിക്കാരെക്കുറിച്ചു കുറച്ചെങ്കിലും ആക്ഷേപിക്കാത്ത ഒരു നമ്പ്ര എങ്കിലും ഉണ്ടോ എന്നു തോന്നുന്നില്ല. ഉപ്പു തിന്നുന്നവർ വെള്ളം കുടിക്കേണ്ടിവരുന്നതു ആശ്ചര്യമല്ലല്ലോ.

❖ ❖ ❖ ❖

ഒരു സഭയുടെ ഉപദേശങ്ങൾ ഇന്നവയെന്നറിയേണ്ടതു ആ സഭയിലെ പള്ളിക്രമവും മതസംഗതിയുംകൊണ്ടാണെന്നു മിത്രം ഞങ്ങളെ ഉപദേശിക്കുന്നു. ഇതു ഞങ്ങളെയല്ല. മിത്രം തന്നെത്താൻ ഉപദേശിക്കേണ്ട സംഗതിയാണ. എന്തെന്നുവച്ചാൽ ചുരുങ്ങിയപക്ഷം ൧൬൦൦-ാമാണ്ടു മുതൽ എങ്കിലും മലങ്കര സുറിയാനിസഭ യാക്കോബായ സഭയാണെന്നു ലോകം മുഴുവൻ സമ്മതിച്ചിരിക്കുന്ന സത്യം മിത്രം സമ്മതിക്കാതെ വളരെ നാൾ തക്കം നടത്തിവന്നിരുന്നല്ലോ. ഈ സഭ ഉപയോഗിച്ചുവരുന്ന പള്ളിക്രമങ്ങൾ യാക്കോബായ ക്രമങ്ങളാണെന്നു ഞങ്ങൾ വാദിച്ചു മിത്രം അതു സമ്മതിക്കാതെ മെത്രാന്മാരുടെ സമാനപ്പേരാണ സഭയുടെ ഉപദേശത്തിനു തെളിവെന്നു വാദിച്ചു കഴിഞ്ഞു. ഇത്ര ക്ഷണം മറന്നുപോയോ. മർ തോമാ, മർ ഗ്രീഗോറിയോസ, ഈ പേരുകൾ യാക്കോബായ മെത്രാന്മാക്കു കൊടുപ്പാൻ പാടില്ലെന്നും അതിനാൽ പള്ളിക്രമം എങ്ങനെയിരുന്നാലും, ഈ പേരുകൾ ധരിച്ചു മെത്രാന്മാരും അവരുടെ കീഴിരുന്ന സഭകളും യാക്കോബായയാകവാൻ പാടില്ലെന്നും വാദിച്ച പത്രാധിപർ അംഗ്ലിയാസഭയുടെ കാൎയ്യത്തിൽ പള്ളിക്രമം ആധാരമാക്കുന്നതു ഏതു ന്യായത്താൽ എന്ന മനസ്സിലാകുന്നില്ല. നീ അളക്കുന്ന അളവാൽ നീയും അളക്കപ്പെടുമെന്നു കേട്ടിട്ടില്ലേ?.

❖ ❖ ❖ ❖

അംഗ്ലിയാ സഭയും കിഴക്കൻ സഭകളും തമ്മിലുള്ള സംബന്ധം എന്ന തലവാചകത്തിൽ കഴിഞ്ഞുപോയ രണ്ടു പത്രികകളിലും തുടച്ചയായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പ്രസംഗങ്ങൾ വായനക്കാർ മനസ്സിരുത്തി വായിക്കണമെന്നു ഓൎപ്പിക്കുന്നു. ഇതിന്റെ ഗ്രന്ഥകത്താവു അമേരിക്കയിലെ ഒരു അംഗ്ലിയാ ബിഷോപ്പായ ഡാക്തർ ഗ്രാഫ്ററൻ ആകുന്നു. സഭയുടെ അധികാരം, ഏഴു കൂദാശകൾ, വിശുദ്ധ കുർബാനബലി, കുർബ്ബാനയിലെ ദിവ്യദ്രവ്യങ്ങൾ കത്താവിന്റെ ശരീര രക്തങ്ങളാണെന്നുള്ള സംഗതി, മരിച്ചവക്കു വേണ്ടിയുള്ള പ്രാൎത്ഥനയും കുബാനായും, പരിശുദ്ധന്മാരോടുള്ള അപേക്ഷ, തിരുശേഷിപ്പുകളുടെ ബഹുമാനം, പരിശുദ്ധാത്മാവിന്റെ പുറപ്പാട, ഇവ മുതലായി തക്കപ്പെട്ട എല്ലാ ഉപദേശവിഷയങ്ങളിലും സുറിയാനിക്കാരായ നമ്മുടെ ഉപദേശത്തോടു എത്ര അനുരൂപമാ

യിട്ടുണ്ടെന്ന ഈ ബിഷോപ്പ എഴുതിയിരിക്കുന്നതെന്ന ഇതിൽ നിന്നു ധാരാളം കാണാം. എന്നു മാത്രമല്ല അംഗ്ലീയാ പരിക്രമങ്ങളെ ശരിയായി വ്യാഖ്യാനിച്ചാൽ ഇവയൊക്കെയും ഈ സഭ അംഗീകരിച്ചിരിക്കുന്നു എന്നാണ ഈ ബിഷോപ്പിന്റെ വാദം. ഇങ്ങനെ അംഗ്ലീയാ പരിക്രമങ്ങളെ സത്യവിശ്വാസത്തോട അനുരൂപപ്പെടുത്തി വ്യാഖ്യാനിക്കുന്ന ബിഷോപ്പന്മാരും പട്ടക്കാരും അംഗ്ലിക്കാസഭയിൽ വളരെയുണ്ടെന്നുള്ള കാര്യം വായനക്കാർ വിസ്മരിച്ചുകളയരുത. അംഗ്ലിക്കാസഭക്കാർ എന്നു പേരും പറഞ്ഞു ഒരു ശാഖ ഈ നാട്ടിൽ ഉണ്ട. ഇവർ സാക്ഷാൽ അംഗ്ലിക്കാന്നല്ല. പ്രൊട്ടസ്റ്റാണ്ടുകാർ ഏതെന്നാണെ മറെറ ക്രൂരർ പറയേണ്ടത. ഈ നാട്ടിൽ അംഗ്ലീയാസഭ ആദ്യം സ്ഥാപിക്കുവാൻവന്ന മിഷ്യനറിമാർ ഈ കൂട്ടത്തിൽ ഉൾപ്പെട്ടവർ ആയിരുന്നെങ്കിൽ ഇന്നും അംഗ്ലീയാസഭയും സുറിയാനിസഭയും തമ്മിൽ രജ്ഞനയിൽ ഇരിക്കയും സുറിയാനിക്കാരിൽ നിന്ന ഒരു അംഗ്ലീയാസുറിയാനിക്കാരും ഒരു നവീകരണ സുറിയാനിക്കാരും പിരിവാൻ ഇട വരാതിരിക്കയും ചെയ്യുന്നു.

---

## മലങ്കര ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

അല്ലയൊ പത്രാധിപർ സാർ അവർകളെ! മാന്യ പത്രിക ഈയിടെ കുറെ നാളായി ഞങ്ങളെക്കുറിച്ചൊന്നും അന്വെഷണം ചെയ്യാതെയിരിക്കുന്നതിൽ ഈ തെക്കരായ ഞങ്ങൾക്കു അനല്പമായ പരിതാപം ഉണ്ട. ഞങ്ങളുടെ കഥ കേട്ടാൽ നിങ്ങളും നിങ്ങളുടെ വായനക്കാരെല്ലാവരും ചിരിച്ചു തലതല്ലിപ്പോകും. എന്താണെന്നു നിങ്ങൾ ചോദിക്കുമായിരിക്കും, മാവേലിക്കര "സഭ" ഒന്നുണ്ടായിപ്പോയി ഏതൊരു സഭയാണെന്നു പറഞ്ഞാൽ മറെറാന്നുമല്ലാ "നാടക സഭ" തന്നെയാണ. ആരുടെ ആണെന്നു അറിയണമെങ്കിൽ "നസ്രാണി നാടകസഭ"യാണ. പ്രസംഗവും പ്രാർത്ഥനയും വേദവായനയും ഒക്കെ അവസാനിച്ചു. പ്രസംഗവുംമറ്റും ദോഷമല്ലയൊ? ഈ പരിഷ്കാരകാലത്തു ഇതിനൊക്കെയാണൊ നേരം അരങ്ങേററവും കഴിഞ്ഞിരിക്കുന്നു. കൊച്ചുതിരുമനസ്സിലെ നിന്നും ഇപ്പോൾ ഉണ്ടായിരുന്നെങ്കിൽ, "നാടകം ഒക്കെ നാട്ടുംപുറം" ആകുന്നതു കാണാമായിരുന്നു. ഏതായാലും ഇതു ഇവിടെ ഇരിക്കട്ടെ. മുൻ ഒരു ലക്കം പത്രികയിൽ കൊററംപള്ളി എന്ന സ്ഥലത്തെക്കുറിച്ചു, തെക്കൊക്കെയോടി എഴുതിയിരുന്ന ലേഖനത്തെ പിൻതുടൎന്നു ഇപ്പോൾ കുറച്ചു പാവാന്നുണ്ട. അവിടെ ഒരു യുവജനസംഘം നടക്കുന്നുണ്ടെന്നും, അവരിൽ ചിലരുടെ കണ്ണിൽ ഒരു കുട്ടിപിശാച്ചു ചില മരുന്നുകൾ തേച്ചിരുന്നു എന്നും പ്രസ്താവിച്ചിരുന്നുവല്ലൊ ഇപ്പോൾ സർവാംഗം തേച്ചു കുളിപ്പിച്ചു, ഏതു വീട്ടുകാരേയും കൊണ്ടു പറയിക്കുന്നു. ഏതിലും തമ്പുരാൻ വേറെ ഒരു പതിനേഴിനെ "പിഴച്ചു പോയ ദൈവദൂതന്മാർക്കു പകരം മനുഷ്യരെ" എന്ന പോലെ ചേൎത്തുകൊട്ടുതിരിക്കുന്നു. അതിനാൽ ഇപ്പോഴും ടി. സംഘം വളരെ ഭംഗിയായി നടന്നുവരുന്നു. കഴിഞ്ഞ ചിങ്ങമാസത്തിൽ കല്ലൂപ്പാറനിന്നും, മാവേലിക്കരനിന്നും ആയിട്ടു നാലുപേരും ടി. സംഘത്തെ നടത്തിവരുന്ന, റവ. ഡി ജോൺ അവർകളും ഉൾപ്പെടെ അഞ്ചുപേർ മൂന്നുനാലുതീയതികളി

ളായി പ്രസംഗങ്ങളുംമററും നടത്തുകയും, അവസാനയോഗമായ ഞായറാഴ്ച എല്ലാകക്ഷികളും ൩൦൦-ൽ പരം ആളുകളും സ്ഥലത്തെ പള്ളിക്കൂടത്തിൽ കൂടുകയും അനേകം പ്രസംഗങ്ങൾ നടന്നു. കൂടാതെ ശ്രീ. കുഞ്ചാന "മാധവരായരുടെ പടം" എന്നാദിയായി പറഞ്ഞ ചില അണ്ണന്മാർ അവ, ശുദ്ധമുള്ള ശരീരരക്തങ്ങൾ എന്നും, അവയ്ക്കു ഏതോ "പ്രത്യേക വിശേഷത"യുണ്ടെന്നും സമ്മതിച്ചു പിരിയുകയും ചെയ്തു. ഈ പ്രസംഗങ്ങളുടെ വിശേഷഫലമോ, എന്തോ നമ്മാറു അന്ത്രെ മേൽപ്രസ്താവിച്ച പിരിച്ചിൽ ഉണ്ടായതു. ഇപ്പോൾ ഇവക്കു വീണ്ടും ചേർന്നാൽ കൊള്ളാമെന്ന ആഗ്രഹമുള്ളതായി അറിയുന്നു

കൂടാതെ ൩. മാസത്തോളമായി രണ്ടു ക്ലാസുകളായി സൺഡേസ്കൂളും മേൽപറഞ്ഞ ആൾതന്നെ നടത്തിവരുന്നു. സുവിശേഷസംഘത്തിൽനിന്നും നിശ്ചയിച്ചിട്ടുള്ള പാഠവിവരം അനുസരിച്ചാണ പഠിത്വം നടത്തിവരുന്നതു. ഇതിനെ സുവിശേഷസംഘത്തിന്റെ കീഴിൽ ആക്കുന്നതിനു ഭാരവാഹികൾക്കു ഏറാവും ആഗ്രഹമുണ്ടു. ഈയിടെ ഇവിടെ നടന്നതായ ചില അതിവിശേഷങ്ങളെ സ്ഥലച്ചുരുക്കം നിമിത്തം അടുത്തതിലാകട്ടെ എന്നു വിചാരിച്ചു തല്ക്കാലം വിരമിക്കുന്നു.

എന്നു തെക്കേനോക്കി.

---

## ഒരു മരണം.

മൂവാററുപുഴ താലൂക്കു കോതമംഗലത്തു മാർത്തോമ്മാൻ ചെറിയപള്ളിയിൽ നെടുങ്ങാലി വ. മത്തായികത്തനാരവർകൾ അദ്ദേഹത്തിന്റെ ൬൫. മത്തെ വയസ്സിൽ ൦രം മാസം ൧൧നു വെള്ളിയാഴ്ച രാവിലെ ൭. മണിസമയത്തു പരലോകപ്രാപ്തനായിരിക്കുന്നു എന്നുള്ള വിവരം വ്യസനപൂർവം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. ശവസംസ്കാരം സ്ഥലത്തുള്ളവരും സമീപ പള്ളികളിൽനിന്നും മററും വന്നുചേർന്നവരുമായി ൫൦ൽപരം വൈദികന്മാരും പത്തായിരംജനങ്ങളും ചേർന്നു ശനിയാഴ്ച വൈകുന്നേരം ൩. മണിയോടുകൂടി ഭംഗിയായി നടത്തപ്പെടുകയും കൂടപ്പെട്ടിട്ടുണ്ടായിരുന്ന നാനൂറോളം ഭിക്ഷക്കാർക്ക് യഥാശക്തി ധർമ്മം കൊടുക്കയും ചെയ്തു. ഇദ്ദേഹത്തിന്റെ വിയോഗത്തിൽ ഈ ദിക്കുവാസികൾക്കും തന്നെ പരിചയമുള്ളവർക്കും അനല്പമായ പരിതാപമുണ്ടെന്നുള്ളതു സംശയംവിനാ പറയാവുന്നതാണ. എന്നു തന്നെയുമല്ലാ പട്ടക്കാരന്റെ മരണത്തിൽ ശ്രീ. പള്ളി നിലവിളിക്കും എന്നു പറഞ്ഞിരിക്കുന്നതിനെ ഓർക്കുമ്പോൾ ഇദ്ദേഹത്തിന്റെ വ.ക്കപാടിൽ ഒരു പള്ളിക്കു ഭാരിയായ പരിതാപം ഉണ്ടെന്നു നിസ്സംശയം പറയാം. എന്തെന്നാൽ നമ്മുടെ വിശ്വാസരീതിക്കനുസരണമായി പള്ളിക്രമം ആദിയായി സകലനടപടികളും ഈ പള്ളിയിൽ ശരിയായ വിധത്തിൽ നടപ്പിൽവരുത്തിയതു ഇദ്ദേഹം നിമിത്തമാണ. ഇങ്ങനെയുള്ള സകല സംഗതികളിലും താൻ അതി തല്പരനും മഹാ ഭക്തനും ആയിരുന്നു. ഇതാ തന്റെ ദീനാരംഭത്തിന്റെ തലേഞായറാഴ്ച കുമ്പസ്സാരിച്ചു കുർബ്ബാന അനുഭവിച്ചു. കർത്താവിന്റെ നോമ്പവസാനവും (നാല്പതാംവെള്ളിയാഴ്ച) ലാസറിന്റെ ഉയിർപ്പുശനിയാഴ്ച, ആരംഭവും ആയ ദിവസത്തിൽ വലത്തുഭാഗത്തേക്കു തല ചായിച്ചു കർത്താവിൽ നിദ്ര പ്രാപിച്ചു.

ഇതു ഒരു അത്ഭുത മരണമായിത്തന്നെ ഇദ്ദേശവാസികൾ ഐകകണ്ഠ്യേന വിശ്വസിച്ചിരിക്കുന്നു. ലേഖന വായനക്കാരും കേൾവിക്കാരും ആയവർ ഞങ്ങളോടുകൂടി സഹതപിക്കയും ഇദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിക്കയും ചെയ്യുമെന്നു വിശ്വസിക്കുന്നു.

എം. റി. ജെ.